70

# ശ്രീ നാരായണഗുരുവിന്റെ സമുജ്ജ്വല സംഭാവനകൾ

INDIAN INSTITUTE OF SCIENTIFIC HERITAGE

अमृतं तु विद्या

ഡോ.എൻ. ഗോപാലകൃഷ്ണൻ

# ശ്രീ നാരായണഗുരുവിന്റെ സമുജ്ജ്വല സംഭാവനകൾ

## ശ്രീനാരായണഗുരുദേവന്റെ
## കർമ്മസന്ദേശവും ധർമ്മ സന്ദേശവും
## ഗുരുദേവകൃതികളും സന്ദേശങ്ങളും
## ഗുരുദേവന്റെ സന്ദേശാമൃത ബിന്ദുക്കൾ

**DR. N. GOPALAKRISHNAN,**
M.Sc (Pharm), M.Sc (Chem), M.A. (Soc), MBA, Ph.D., D.Litt.
(Scientist & Director IISH)

**ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്**
**തിരുവനന്തപുരം - 695 018**

**Heritage Publication Series - 205**
(Old series 104 B + 113 + 36 broucher)

ശ്രീ നാരായണഗുരുവിന്റെ സമുജ്ജ്വല സംഭാവനകൾ

**Dr. N. Gopalakrishnan**
M.A., M.Sc, MBA., Ph.D., D. Litt
Scientist & Director, IISH

*Published by :*

**Indian Institute of Scientific Heritage (IISH)**
Registered Charitable Trust 328/99/IV
Ushus, Estate Road, Pappanamcode
Trivandrum - 695 018
www.iish.org, Ph. 0471 - 2490149

Rs. 70/-

*Printed at:*

Sree Printers (DTP, Offset & Screenprinting)
Ind. Estate, Pappanamcode, TVM - 19, **Ph. 2490135**

# DHANYATHMAN

IISH is spreading the messages of our motherland through our publications in the PDF format to all our well-wishers. Your support for the mission is welcome.

**Details of the bank account**

Beneficiary : IISH Trivandrum
Ac No : 57020795171
IFSC : SBIN0070030
Bank : SBI industrial estate, papanamcode
Trivandrum-19

*In the service of the motherland and dharma*

***IISH Publication Team***

# ശ്രീനാരായണ ഗുരുദേവൻ

സനാതനധർമ്മത്തെ അടിമുടി ശുദ്ധീകരിച്ച അവതാരമായ ഋഷി വര്യൻ, കർമ്മങ്ങളിലൂടെയും, രചനകളിലൂടെയും സമൂഹത്തിലെ അശു ദ്ധികളും അന്ധവിശ്വാസങ്ങളും നിർമ്മാർജ്ജനം ചെയ്ത ജ്ഞാനി, ബുദ്ധിക്കും യുക്തിക്കും ശാസ്ത്രത്തിനും നിരക്കുന്നതുമാത്രം പറഞ്ഞ് ജനഹൃദങ്ങളിലടിഞ്ഞുകൂടിയ മാലിന്യങ്ങൾ നീക്കി ശുദ്ധീകരിച്ച സാമൂഹ്യ പരിഷ്കർത്താവ്, വിദ്യയും, ഐക്യവും, വാണിജ്യ വ്യവസായങ്ങളും പ്രബുദ്ധതക്കും ശക്തിക്കും വളർച്ചക്കുമായി ഉപയോഗിക്കുവാൻ നിർദ്ദേ ശിച്ച ശാസ്ത്രജ്ഞാനി. ധർമ്മംതന്നെയാണീശ്വരൻ എന്നു പ്രഖ്യാപിച്ച ധർമ്മജ്ഞൻ. ഒന്നൊന്നായെണ്ണിയെണ്ണിതൊട്ടെണ്ണം പൊരുളൊടുങ്ങിയാൽ നിന്നിടും ദൃക്കുപോലുള്ളം നിന്നിലസ്പന്ദമാകണമെന്നും, ആഴിയും തിര യും കാറ്റും ആഴവുംപോലെ ഞങ്ങളും മായയും നിൻമഹിമയും നീയും എന്നുള്ളിലാകണം എന്നും പറഞ്ഞ് അവനവനേയും ഈശ്വരനേയും ഒന്നാക്കിയ അദ്വൈതാചാര്യൻ. ഭാരതീയ ഈശ്വരസങ്കൽപങ്ങളെ കീർത്ത നങ്ങളിലൂടെ ഭജിച്ച പരമഭക്തൻ, സംസ്കൃതത്തിന്റെ അഗാധതയിലിറ ങ്ങിച്ചെന്ന് സംസ്കൃതമന്ത്രങ്ങളെഴുതിയ മന്ത്രദ്രഷ്ടാവ്. ഹിന്ദുമതത്തിലെ ജാതീയതയ്ക്കെതിരെ രക്തച്ചൊരിച്ചിലില്ലാതെ പടവാളെടുത്തു പയറ്റിയ വിപ്ലവകാരി, സനാതനധർമ്മത്തിന്റെ ശ്രേഷ്ഠത്വം അടിവരയിട്ടു വിളിച്ചോ തിയ കർമ്മയോഗി. വേദ-ഇതിഹാസ-പുരാണങ്ങളിലെ അന്തസത്ത വിവ രിച്ച ജ്ഞാനയോഗി, ആരേയും ചവിട്ടിപുറത്താക്കാതെ അടിച്ചകത്താക്കിയ പരമദയാലു, വാദിക്കാനും ജയിക്കാനും തുനിയരുതെന്നുപദേശിച്ച ഗുരു നാഥൻ. എല്ലാത്തിലേയും നന്മകൾ സ്വീകരിക്കാനാഹ്വാനംചെയ്ത ഹൈന്ദ വാചാര്യൻ. മതം മാറരുതെന്നും, മതംമാറ്റം തടയണമെന്നും മതം മാറിയ വരെ തിരിച്ചുകൊണ്ടുവരണമെന്നും പ്രഖ്യാപിച്ച ധീരൻ. മതമേതായാലും അതുകൈകാര്യം ചെയ്യുന്ന മനുഷ്യനിൽ നന്മവളരാത്തേടത്തോളംകാലം പ്രശ്നങ്ങളുണ്ടായിക്കൊണ്ടിരിക്കുമെന്നു പറഞ്ഞ സത്യദ്രഷ്ടാവ്. തത്വ ചിന്തകളെ ലളിതമായി വ്യാഖ്യാനിച്ച തത്വജ്ഞാനി, ഒരെറുമ്പിനെപോലും നോവിക്കരുതെന്നാഹ്വാനം ചെയ്ത അഹിംസാവാദി. ലളിതമായ ജീവിതം കർമ്മധർമ്മമാക്കിയ ഉപാസകൻ, തളർന്നുപോയ സമൂഹത്തിൽ ഇച്ഛാശ ക്തിയും ജ്ഞാനശക്തിയും ക്രിയാശക്തിയും സൃഷ്ടിച്ച യോഗി, സംസ്കൃ തവും മലയാളവും തമിഴും ഇംഗ്ലീഷും സമന്വയിപ്പിച്ച ഭാഷാപണ്ഡിതൻ, ശാസ്ത്രവും ആത്മീയതയും സമന്വയിപ്പിച്ച വേദാന്തി..... ഇതെല്ലാമാണ് ഗുരുദേവൻ.... ശ്രീനാരായണഗുരുദേവൻ ! താഴ്ന്നവരിൽ താഴ്ന്നവനായി ജനിച്ച് ഉയർന്നവരിൽ ഉയർന്നവനായി വളർന്ന മനുഷ്യസ്നേഹി!

21 സെപ്റ്റംബർ 2010

ഡോ. എൻ. ഗോപാലകൃഷ്ണൻ

## ഗുരുദേവന്റെ സന്യാസമഹിമാ സന്ദേശം (സംന്യാസ മഹിമ)

(1) സന്യാസിയെന്നും മഹത്വമുള്ളവനായിരിക്കണം. (2) സന്യാസിയില്ലാത്ത ലോകം പരേതരുടെ ലോകം പോലെയാണ്. (3) ബന്ധത്തിലും ബന്ധനത്തിലും മോചനത്തിലും സന്യാസിക്ക് ജ്ഞാനമുണ്ടാകണം. (4) സന്യാസി ഇന്ദ്രിയങ്ങളുടെ ആകർഷണങ്ങളെ അതിജീവിച്ചവനാകണം. (5) പഞ്ചജ്ഞാനേന്ദ്രിയങ്ങളേയും പരമമായ ജ്ഞാനത്തിൽ നിയന്ത്രിക്കുന്നവനാകണം. (6) മോക്ഷ ഭൂമിയിലെ നന്മനിറഞ്ഞ മുകുളമായിത്തീരണം സന്യാസി. (7) മറ്റുള്ളവർക്കസാദ്ധ്യമായത് സന്യാസിക്ക് സാധിക്കണം. (8) പഞ്ചേന്ദ്രിയങ്ങളുടെ ദുസ്വാധീനം വ്യക്തമായിട്ടറിയുന്നവനാണ് സന്യാസി. (9) എല്ലാഗുണങ്ങളും ചേരുന്ന സന്യാസിയുടെ കോപം ക്ഷണനേരം മാത്രമേ ഉണ്ടാകുകയുള്ളൂ എങ്കിൽപോലും അത് അതികഠിനമാണ്. (10) സന്യാസി എല്ലാ പ്രാണിയിലും ഒരേപോലെ ദയാലുവായിരിക്കണം. (11) ഇങ്ങിനെയുള്ളവരാണ് ശ്രേഷ്ഠമായ സന്യാസിമാർ.

## ഗുരുദേവന്റെ സദാചാര സന്ദേശം (സദാചാരം)

(12) നന്മ ചെയ്യുന്നവരിലുള്ള നന്മകൾ ഒരിക്കലും മറക്കരുത്. (13) നന്മയില്ലാത്തത് ഒരിക്കലും ഓർമ്മിക്കയുമരുത്. (14) എപ്പോഴും സത്യവും ധർമ്മവും ജയിക്കുകതന്നെ ചെയ്യുന്നു. (15) എല്ലായിപ്പോഴും അസത്യവും അധർമ്മവും പരാജയപ്പെടുന്നു. (16) നെല്ലിനുവിടുന്ന ജലം പുല്ലിനും ലഭിക്കുമെന്നോർക്കുക. (17) നെല്ലിനു ജലം നൽകിയില്ലെങ്കിൽ ആ ജലം നിഷ്പ്രയോജനമായിത്തിരുന്നു. (18) നല്ലവൻ അവരുടെ പേരും പ്രശസ്തിയും കൈവിട്ടുകളയരുത്. (19) നല്ലവരൊരിക്കലും തിന്മ ചെയ്യരുത്. (20) മനുഷ്യാ നീ ഭൂവിൽ ശാശ്വതനല്ല എന്നോർക്കണം. (21) ജീവിക്കുന്നിടത്തോളം സത്യവും ധർമ്മവും കൈവിടരുത്. (22) വസ്തു-സമ്പത്തുകൾ മനുഷ്യനെ മത്തനാക്കുമെന്നോർക്കണം. (23) ദാനം ചെയ്തത് തിരിച്ചു വാങ്ങുന്നവനാണ് ഏറ്റവും നീചൻ.

## ആശ്രമങ്ങളുടെ ഉദ്ദേശലക്ഷ്യസന്ദേശം (ആശ്രമം)

(24) ഓരോ ആശ്രമത്തിലും ശ്രേഷ്ഠരായ ഗുരുക്കന്മാരുണ്ടാകണം. (25) ഗുരു ഉദാരമതിയും, ശാന്തനും, ഇരുത്തംവന്നവനും, സമദൃഷ്ഠിയുള്ളവനുമാകണം. (26) സത്യവാനും, ദീനദയാലുവും,

ജ്ഞാനിയും പരോപകാരിയുമാകണം. (27) സദാചാരവ്രതനും, കർത്തവ്യ ബോധമുള്ളവനുമായിരിക്കണം ഗുരു. (28) ആ ഗുരുവിന്റെ നേതൃത്വത്തിൽ കർമ്മനിരതമായ ഒരു സമിതി ഉണ്ടായിരിക്കണം. (29) സമിതി അംഗങ്ങൾ സഹോദരന്മാരെപോലെ പ്രവർത്തിക്കണം. (30) സമിതിയിൽ സ്ത്രീകൾക്കും പുരുഷന്മാർക്കും തുല്യസ്ഥാന മുണ്ടാകണം. (31) ആശ്രമത്തിന്റെ നേതൃത്വത്തിൽ അവിടവിടെ വിദ്യാ ലയങ്ങളുണ്ടാകണം. (32) ശ്രേഷ്ഠനായ വ്യക്തി വിദ്യാലയത്തിന്റെ ചുമതലയേറ്റെടുക്കണം. (33) ഇതെല്ലാമായിരിക്കണം ആശ്രമത്തി ന്റേയും ആശ്രമത്തിലെ ഗുരുവിന്റേയും കർമ്മമാർഗവും ലക്ഷ്യവും.

### ധർമ്മത്തെക്കുറിച്ചുള്ള സന്ദേശം (ധർമ്മം)

(34) ധർമ്മം തന്നെയാണ് പരമമായ ഈശ്വരൻ. (35) ധർമ്മം തന്നെ യാണ് അക്ഷയ്യമായ ധനം. (36) ധർമ്മം എല്ലായിടത്തും ജയിക്കുക തന്നെ ചെയ്യും. (37) ധർമ്മത്തിലൂടെ പരമമായ ശ്രേയസ് നേടാം.

### ഭാര്യാധർമ്മത്തെക്കുറിച്ച് ഗുരുദേവ സന്ദേശം (ഭാര്യാധർമ്മം)

(38) ഗൃഹത്തിനൊത്തവണ്ണം ഗുണമുള്ളവളായിരിക്കണം. (39) വര വിനൊത്ത്മാത്രം ചിലവുചെയ്യുവാനറിയുന്നവളായിരിക്കണം. (40) ഗൃഹത്തിനും ഗൃഹനാഥനും നന്മവരുത്താനുള്ള മനസ്സുണ്ടാകണം. (41) കുടുംബിനിക്ക് ഗുണമില്ലെങ്കിൽ മറ്റെന്തുണ്ടെങ്കിലും പ്രയോജന മില്ല. (42) മറ്റെന്തില്ലെങ്കിലും ഗുണമുള്ള കുടുംബിനിയാണ് ഗൃഹ ത്തിന് ചൈതന്യം. (43) കുടുംബിനിക്ക് ചാരിത്രശുദ്ധിയുണ്ടായിരി ക്കണം. (44) ഗുണവും ചാരിത്രശുദ്ധിയും ചേർന്നവളായിരിക്കണം ഭാര്യ. (45) പാതിവൃത്യശക്തിയുള്ളവളെ പ്രകൃതിപോലും അനുസ രിക്കുന്നു. (46) തനിക്കും കുടുംബത്തിനും സത്പേരുണ്ടാകുന്നവ ളാകണം സ്ത്രീ. (47) നന്മനിറഞ്ഞ കുടുംബപരിപാലത്തിലൂടെ ഭാര്യക്ക് സ്വർഗ്ഗപ്രാപ്തിയുണ്ടാകുന്നു. (48) നന്മനിറ ഞ്ഞ സ്ത്രീകളി ല്ലെങ്കിൽ സമൂഹം സർവനാശത്തിലേക്കു പോകും. (49) നന്മനിറഞ്ഞ സ്ത്രീകൾക്ക് നന്മനിറഞ്ഞ പുത്രഭാഗ്യം ലഭിക്കുന്നു.

### ജാതിയെക്കുറിച്ചുള്ള ഗുരുദേവ സന്ദേശം (ജാതിലക്ഷണം)

(50) എല്ലാ ജീവജാലങ്ങളും അതാതു ജീവികളിലൂടെയുൽഭവിക്കു ന്നെന്നറിയണം. (51) ഓരോ ജീവിയുടേയും ശരീരം പ്രത്യേകതയു ള്ളതാണെന്നറിയുക. (52) ഓരോ ജാതി ജീവിക്കും ആ ജീവിയുടേ

തായ രൂപഭാവഅടയാളങ്ങളുണ്ടെന്നറിയണം. (53) മനുഷ്യന്റെ ശരീരം കണ്ടാൽ അവൻ ഏതു ജാതിയിലുള്ള ജീവിയാണെന്നറിയാമല്ലോ. (54) അതുകൊണ്ട് ഏതു ജാതിയാണെന്നു പറയേണ്ട കാര്യമേയില്ല. (55) പറഞ്ഞറിയിക്കേണ്ടത് പേര്, നാട്, ജോലി ഇവ മാത്രമാണെന്ന റിയുക. (56) മനുഷ്യശരീരം കണ്ടാലറിയാവുന്ന കണ്ണുള്ളവർ മനു ഷ്യനെ ഏതു ജാതി (മൃഗം) ആണെന്നു ചോദിക്കില്ലെന്നറിയണം. (57) നാമെന്നും നുണ പറയാതെ സത്യം മാത്രം പറയുന്നവനാകണം. (58) നെറ്റിയിലെ കുറികൊണ്ട് ആണോ പെണ്ണോ എന്ന് തിരിച്ചറിയണം. (59) സമുദ്രത്തിലെ ജലത്തിൽ നിന്നാണ് എല്ലാ ജലാശയത്തിലേയും ജലം വരുന്നതെന്നറിയണം. (60) മനുഷ്യനും ജീവജാലങ്ങൾക്കും ഉത്ഭവസ്ഥാനം ഈശ്വരൻതന്നെയാണെന്നറിയണം. (61) ഓരോന്നി നേയും അറിയിക്കാനായി മാത്രമാണ് ജീവജാലങ്ങളെ ഓരോ ഇന മായിത്തിരിച്ചിരിക്കുന്നതെന്നറിയണം. (62) ഇനം വ്യക്തമാക്കേണ്ട ആവ ശ്യമില്ലെങ്കിൽ എല്ലാം ഒരേ ചൈതന്യത്തിന്റെ തന്നെ ഭാഗമാണ്.

### ജാതിയെക്കുറിച്ചുള്ള ഗുരുദേവ സന്ദേശം (ജാതിനിർണ്ണയം)

(63) മനുഷ്യനു വേണ്ടത് മനുഷ്യത്വമാണെന്നറിയണം. (64) പശു ക്കൾക്കാകട്ടെ പശുത്വവുമാണെന്നറിയണം. (65) മനുഷ്യരിൽ ബ്രാഹ്മ ണരെന്നതുപോലുള്ളതൊന്നുമില്ലെന്നറിയണം. (66) ആരും അറി യാത്ത ഈ തത്വം നാമെല്ലാമറിയണം. (67) മനുഷ്യനെന്ന ഒരു ജാതി, മനുഷ്യന്റേതായ ഒരു മതം, പരമമായ ഒരു ദൈവം ഇതേയുള്ളൂ എന്നറിയണം. (68) മനുഷ്യരെല്ലാം ജന്മമെടുക്കുന്ന ഒരേതരം ഗർഭ പാത്രത്തിലാണെന്നറിയണം. (69) മനുഷ്യർ തമ്മിൽ ഒരു ഭേദവുമി ല്ലെന്നറിയണം. (70) നരനെന്ന ജാതിയിൽ നിന്നാണ് എല്ലാ മനുഷ്യനും ജനിക്കുന്നത്. (71) അതുകൊണ്ട് മനുഷ്യന് നരജാതി എന്നൊരു ജാതി മാത്രമേയുള്ളൂ. (72) ബ്രാഹ്മണനും പറയനും മനുഷ്യജാതിയിൽ ജനി ച്ചവരാകായാൽ അവർ തമ്മിലൊരു വ്യത്യാസവുമില്ല. (73) ഒരു പറ ച്ചിയിൽ നിന്നാണ് പരാശരമുനിക്ക് പന്ത്രണ്ടു മക്കളുണ്ടായത്. (74) മനുഷ്യരിലെന്തെങ്കിലും ഭേദമുണ്ടെങ്കിൽ ആ വ്യത്യാസം വ്യക്തിത്വ ത്തിൽ മാത്രമാണ്.

### ഹിംസയെക്കുറിച്ച് ഗുരുവിന്റെ സന്ദേശം (അഹിംസ)

(75) തന്റെ സ്വാർത്ഥതക്കായി നിരുപദ്രവകാരികളായ ജന്തുക്കളെ

വധിച്ചാലും ഹിംസിച്ചാലും ഒരുകാലത്തും മനുഷ്യന് സൗഖ്യമുണ്ടാകില്ല. (76) ജീവിക്കുമ്പോഴും മരിക്കുമ്പോഴും അവൻ നിരന്തരം വേദനിക്കേണ്ടിവരും. (77) ജന്തുക്കളെ ഉപദ്രവിക്കാതിരിക്കുക, ബന്ധിക്കാതിരിക്കുക, കൊല്ലാതിരിക്കുക. (78) ജന്തുപ്രിയനായ മനുഷ്യനെന്നും സുഖസൗഖ്യങ്ങളുണ്ടാകും. (79) അഹിംസ ജീവിതവ്രതമാക്കിയവന്റെ ചിന്തകളും കർമ്മങ്ങളും, ബുദ്ധിയും ശ്രേഷ്ഠമായി നിലനിൽക്കുന്നു. (80) കൊല്ലാതെയൊരിക്കലും മാംസം ലഭിക്കുകയില്ലെന്നറിയണം. (81) ജീവിയുടെ അനുവാദമില്ലാതെ കൊന്നൊടുക്കുന്ന മാംസം കളവുമുതലാണ് അത് പാപത്തിനു കാരണവുമായിത്തിരുന്നു. (82) മാംസ ഭക്ഷണം എന്നത് ഓരോ ജീവിയേയും കൊല്ലുന്നതിലൂടെയും അവയെ കഠിനമായി വേദനിപ്പിക്കുന്നതിലൂടെയുമാണെന്ന് മാംസഭോജികളോർക്കണം.

**ജീവജാലങ്ങളോടുള്ള ബന്ധം ഗുരുദേവസന്ദേശം (ജീവകാരുണ്യ പഞ്ചകം)**

(83) എല്ലാവരും ആത്മസഹോദരരാണെന്ന ബോധം വേണം. (84) ആത്മബന്ധമുള്ളതിനെയാണ് ക്രൂരനായി മനുഷ്യൻ കൊല്ലുന്നത്. (85) ആ ക്രൂരതയാണവനെ മാംസഭോജിയാക്കുന്നത്. (86) ഒന്നിനേയും കൊല്ലാതിരിക്കുന്നതാണ് ഉത്തമമായ വ്രതം. (87) കൊന്നതിനെ തിന്നാതിരിക്കുന്നതിനേക്കാൾ ഉത്തമമതാണ്. (88) എല്ലാ മതത്തിന്റേ അന്തസത്തയുമിതുതന്നെയാണെന്നറിയണം. (89) വധിക്കപ്പെടുന്ന മൃഗത്തിന്റെ വധിയാർക്കുമുണ്ടാകുമെന്നറിയണം. (90) കൊല്ലരുതെന്നെല്ലാവരോടും പറയേണ്ടത് നമ്മുടെ ധർമ്മമാണ്. (91) മാംസം ഭക്ഷിക്കനാളില്ലെങ്കിൽ മൃഗത്തെ മാംസത്തിനായി കൊല്ലുന്നവനുണ്ടാകില്ല. (92) തിന്നുന്നവനുവേണ്ടി കൊല്ലുന്നതായതിനാൽ കൊല്ലുന്നവനും തിന്നുന്നവനും തുല്യപാപമാണ്. (93) കൊല്ലാതിരിക്കുന്നവനാണ് ശ്രേഷ്ഠനായ മനുഷ്യൻ. അല്ലാത്തവൻ മൃഗം തന്നെയാണ്. (94) മറ്റെന്തു ഗുണമുണ്ടെങ്കിലും കൊല്ലുന്നവനും കൊന്നതിനെ തിന്നുന്നവനും ഒരാശ്രയവും ജിവിതത്തിൽ ലഭിക്കില്ല.

**ദയാലുവായിരിക്കേണ്ട മനുഷ്യന്റെ സംസ്കാര സന്ദേശം (അനുകമ്പാദശകം)**

(95) ഒരു വേദനയും ഒരെറുമ്പിനുപോലും ഉണ്ടാക്കരുത്. (96) എന്നുമെന്നും ഈശ്വരസ്മരണയുണ്ടാകണം. (97) ദയയില്ലാത്തവന് എല്ലാവിധ ദുഃഖവും വന്നെത്തിക്കൊണ്ടിരിക്കും. (98) ഈശ്വരനും, ആത്മാവും, അനുകമ്പയും ജീവിതഭാഗമാണെന്നറിയണം. (99) ജീവനില്ലാത്ത

ശരീരം ചീഞ്ഞുനാറുന്നതായിത്തീരും. (100) അനുകമ്പയില്ലാത്ത മനുഷ്യജീവിതം മരുഭൂമിയിൽ വീഴുന്ന ജലംപോലെ നിഷ്ഫലമാണ്. (101) ആറുവിധത്തിലുള്ള വികാരങ്ങൾ മനുഷ്യനിലുണ്ടാകുന്നു. (102) അതിൽ അനുകമ്പയോളം ശ്രേഷ്ഠമായ വികാരം മറ്റൊന്നുമില്ല. (103) അനുകമ്പയാർന്ന മരിച്ചവന്റെ കീർത്തിപോലും എന്നുമെന്നും നിലനിൽക്കുന്നു. (104) രഥത്തിലിരുന്നു ഗീത ചൊല്ലിയ ശ്രീകൃഷ്ണനിലും അനുകമ്പയുണ്ട്. (105) ഋഷിവര്യന്മാരിലും പരമഗുരുക്കന്മാരിലും അനുകമ്പയുണ്ട്. (106) പുരുഷാകൃതിപൂണ്ട അവതാരങ്ങളിലുമതുണ്ട്. (107) അനുകമ്പ തന്നെ ധർമ്മത്തിന്റെ മൂർത്തിമദ്ഭാവമാണ്. (108) നബിത്തിരുമേനിയിലുമതുണ്ട്. (109) രോഗം മാറ്റി സ്വസ്ഥനാക്കുന്നവനിലും, മനുഷ്യനന്മക്കായി ലോകം ചുറ്റുന്നവനിലും മറ്റുള്ളവന്റെ വേദന സ്വീകരിച്ചവനിലുമതുണ്ട്. (110) ഈശ്വര ഭക്തനിലും, മാമുനീന്ദ്രന്മാരിലും, കാമധേനുവിലും ദാനദേവതയായി രൂപമെടുത്തവനുമെല്ലാം നിലനിൽക്കുന്നതും കർമ്മനിരതനാകുന്നതിനുമുള്ള ചേതോവികാരം അനുകമ്പയാണ്.

### ☸ പ്രകൃതിയുടെ വരദാനമായ മഴയെക്കുറിച്ച് ഗുരുദേവസന്ദേശം (വാൻചിറപ്പ്)

(111) മഴ ലോകത്തിന് അമൃതവർഷമായി നിലനിൽക്കുന്നു. (112) ഭക്ഷണവിഭവങ്ങളുണ്ടാകുന്നതു മഴകൊണ്ടുതന്നെ. (113) ഭക്ഷ്യവിഭവങ്ങളുണ്ടാക്കുന്നവർക്കും വേണ്ടുന്ന വരദാനമാണ് മഴ. (114) മണ്ണിന്റെ വിശപ്പുംദാഹവും തീർക്കുന്നതു മഴ. (115) മഴ പെയ്യാതെയായാൽ ജീവിതം ദുഃഖപൂരിതമായിത്തീരുന്നു. (116) മഴയെന്നൊരു സമ്പത്തില്ലാതായാൽ കൃഷിയുണ്ടാകില്ല. (117) എല്ലാവർക്കും സഹായമായി വരുന്നതാണ് മഴ. (118) നിലനിൽക്കുന്നതിനെ നിലനിർത്തുന്നതും മഴയാണ്. (119) മഴയില്ലെങ്കിൽ ഈ ഭൂമിയിൽ ഒരു പുല്ലുപോലുമുണ്ടാകില്ല. (120) കടലിൽ നിന്നു വെള്ളമെടുത്തു മേഘങ്ങൾ മഴ പെയ്യിച്ചില്ലെങ്കിൽ കടലിന്റെ മഹത്വംപോലും അറിയാതെപോകും. (121) മഴ പെയ്തില്ലെങ്കിൽ മനുഷ്യന്റെ ദൈവാരാധനപോലും നിന്നുപോകും. (122) മഴ പെയ്തില്ലെങ്കിൽ ദാനവും തപസ്സും വ്യർത്ഥമായിപ്പോകും. (123) വെള്ളമില്ലെങ്കിൽ ഈ ലോകത്തിലൊന്നും ഉണ്ടാകില്ല. (124) മഴയില്ലെങ്കിൽ ഈ ലോകത്തിൽ വെള്ളവുമുണ്ടാകില്ല.നമുക്ക് പ്രകൃതിയെ സംരക്ഷിക്കാം!

## ഗുരുദേവന്റെ പ്രാർത്ഥന (ദൈവദശകം)

(125) ഹേ ഈശ്വരാ അങ്ങു ഞങ്ങളെ എന്നെന്നും കാത്തുകൊള്ളേണമേ. (126) സംസാര സാഗരത്തിൽ അങ്ങു ഒരു നൗകയായിത്തീരേണമേ. (127) അനുനിമിഷം മരണത്തിലേക്കു നീങ്ങുന്ന എന്റെ ആത്മാവ് അങ്ങയിൽ ശരണം (വിലയം) പ്രാപിക്കേണമേ. (128) ഈശ്വരാ ഭക്ഷണവും വസ്ത്രവും തന്ന് ഞങ്ങളെ എന്നുമെന്നും കാത്തുരക്ഷിച്ചീടേണമേ. അങ്ങുതന്നെ ഞങ്ങൾക്കു തമ്പുരാനായിത്തീരേണമേ. (129) സമുദ്രവും,തിരമാലയും, കാറ്റും അവയുടെ വിസ്തൃതിയും ഒന്നുചേരുന്നതുപോലെ നിന്റെ മായയും മഹത്വവും നീയും എന്റെ മനസ്സിലെന്നും നിറഞ്ഞിരിക്കേണമേ. (130) സൃഷ്ടിയും, സ്രഷ്ടാവും, സൃഷ്ടകർമ്മവും, സൃഷ്ടിക്കാവശ്യമായ ദ്രവ്യവുമായിത്തീർന്ന സ്രഷ്ടാവേ പ്രണാമം! (131) നീ തന്നെയാണീശ്വരാ മായയും, മായാവിയും, ഈ മായയിൽ വിനോദിപ്പിക്കുന്നവനും, ഈ മായയെല്ലാം നീക്കി യഥാർത്ഥ ജ്ഞാനവും സായൂജ്യവും നൽകുന്ന ശ്രേഷ്ട ചൈതന്യവും. (132) ഈശ്വരാ നീ തന്നെയാണ് സത്യം , ജ്ഞാനം, ആനന്ദം, നീ തന്നെയാണീശ്വരാ വർത്തമാനകാലവും ഭൂതകാലവും ഭാവികാലവും. (133) നീ തന്നെയീശ്വരാ എല്ലാത്തിന്റെയുമകത്തും പുറത്തും നിറഞ്ഞുനിൽക്കുന്നു. നിന്നെ ഞങ്ങളിതാ അർച്ചിക്കുന്നു, പൂജിക്കുന്നു. നിന്റെ ചൈതന്യം ലോകമെന്നും ആസുരീക ശക്തികളെ ജയിച്ചു നിലനിൽക്കട്ടെ. (134) ഹേ ദയാവാരിധിയായ ഈശ്വരാ, ഹേ ചിദാനന്ദരൂപാ ഹേ ദയാസിന്ധോ നിന്റെ മഹത്വം ലോകത്തിലെ അജയ്യശക്തിയും ചൈതന്യവുമായിത്തീരട്ടെ. (135) ആഴമേറിയ നിന്റെ മഹത്വം ഞങ്ങൾ ആഴത്തിലറിഞ്ഞുകൊണ്ടുതന്നെ നിത്യവും സുഖമായി വാഴുവാൻ അനുഗ്രഹിക്കേണമേ മഹാദേവാ!

## അറിവിനെക്കുറിച്ച് ഗുരുദേവസന്ദേശം (അറിവ്)

(136) ഈ ലോകമെങ്ങും നിറഞ്ഞിരിക്കുന്നതാണ് ജ്ഞാനം/അറിവ്. (137) അറിയപ്പെടുന്നത് തിരിച്ചറിയുന്നതും അറിവാണ്. (138) അറിവില്ലെന്നറിയുന്നതും അറിവാണ്. (139) ഏതെല്ലാമാണ് അറിയുന്നതെന്നറിയുന്നതുമറിവാണ്. (140) അറിവിന് ഒരിക്കലും അളവില്ലെന്നതും അറിവാണ്. (141) അറിയുന്നതെല്ലാം വിളങ്ങുന്നു. (142) അറിവല്ലാത്തതെന്താണെന്നുള്ളതുമറിയണം, അതെവിടെയാണുമറിയണം. (143) അറിവേതെന്നും അതെവിടെയാണെന്നുമറിയണം. (144) അറിവ് ഒരി

ക്കലും നശിക്കുകയില്ലെന്നുമറിയണം. (145) അറിയാതിരുന്നതറിഞ്ഞാൽ ആ അറിവും യഥാർത്ഥ അറിവും ഒന്നായിത്തിരുന്നു. (146) അറിയുന്നതിനു മുമ്പുള്ള അവസ്ഥയറിഞ്ഞാൽ അറിവാണിവിടെയുള്ളതെല്ലാമെന്നും അറിയാം. (147) അറിവിന്റെ അതിരന്വേഷിച്ചുപോയാൽ അതൊരിക്കലും കാണുകയില്ല എന്നുമറിയണം. (148) അറിയുന്നു അറിയുന്നില്ല എന്നറിവുമുണ്ടെന്നറിയണം. (149) അറിയപ്പെടുന്നതു അറിവാണെന്നും അറിയണം. (150) അറിവല്ലാതെ ഈ ലോകത്തിൽ മറ്റെന്താണ് സ്ഥരമായി നിലനിൽക്കുന്നത്? (151) അറിവും അറിവില്ലായ്മയും എവിടെയാണെന്നുമറിയണം. (152) അറിവ് എന്നത് വേറെയില്ല അറിവല്ലാതെ മറ്റൊന്നുമില്ല. (153) അറിയുന്നില്ല, അറിവില്ല എന്ന അവസ്ഥ പോകുവാൻ അറിവ് എവിടെ നിന്നു വന്നീടുമെന്നറിയണം. (154) ഏതെല്ലാമാണ് അറിയാത്തതെന്നുമറിയണം. (155) അറിവിന്റെ അറിവായി നിൽക്കുന്നതായാൽ നാമറിയിക്കുന്ന അറിവുതന്നെ നാമായിത്തീരുമെന്നുമറിയണം. (156) ഏതുതരത്തിലുള്ള അറിവ് എന്നറിഞ്ഞ് അറിയപ്പെടുന്നതേതുതരത്തിലുള്ള അറിവ് എന്നു പറയാനറിയണം. (157) അറിവ് അവനവന്റെയനുഭവത്തിലൂടെയുള്ള അറിവാണെന്നറിയണം. അറിയപ്പെടുന്ന അറിവ് എന്നതും അറിയപ്പെടാനിരിക്കുന്ന അറിവെന്നതുമുണ്ടെന്നും അറിയണം. (158) അറിവിന്റെ പൊരി വീണാൽ പഞ്ചജ്ഞാനേന്ദ്രങ്ങളിലൂടെ അറിവ് അറിവുള്ളവനിൽ നിന്ന് അറിയേണ്ടവനിലേക്ക് പകരുമെന്നുമറിയണം. (159) അറിയുന്നവന് തനിക്കറിയാമെന്നുമറിയണം. ആ അറിവ് അറിയുന്നവനിൽ പലമടങ്ങ് വർദ്ധിച്ചീടും. പഞ്ചേന്ദ്രിയങ്ങളിലൂടെ ലഭിക്കുന്ന അറിവിൽ നിന്ന് ആറാമിന്ദ്രിയത്തിലേക്ക് കടക്കുകയും അത് അഷ്ടവിധ പ്രകൃതിയുടെ അറിവായിത്തിരുകയും ചെയ്യും. (പൃഥി, അപ്, തേജ, വായു, ആകാശ, മനസ്, ബുദ്ധി, അഹങ്കാരം = അഷ്ട പ്രകൃതി) (160) അറിവെല്ലാം ജ്ഞാനാഗ്നിയുടെ ജ്യോതിസ്സാണെങ്കിൽ അഗ്നിയിലെ ഏഴുനിറങ്ങൾപോലെ അറിവിനെ പലതായി വിഭജിച്ചറിയാനും സാധിക്കുമെന്നറിയണം.

## ശാശ്വത സമാധാനം/സംതൃപ്തിക്കായുള്ള ഗുരുദേവസന്ദേശം (നിർവൃതി പഞ്ചകം)

(161) പേര്, ദേശം, ജാതി, കർമ്മമണ്ഡലം, വയസ് എന്നിപ്രകാരമുള്ള കാര്യങ്ങളിൽ ആരാണോ പ്രാധാന്യം കാണാത്തത് അവന്

ശാശ്വത സമാധാനം ലഭിക്കുന്നു. (162) വരുന്നത്, പോകുന്നത്, പോകാതിരിക്കുന്നത്, പ്രവേശിക്കുന്നത്, കൂടെ പോകുന്നത് എന്നീ വിഷയങ്ങളിലും (165) എപ്പോൾ വന്നു, എന്തിനു വന്നു, ആരു വന്നു, എന്തുകൊണ്ടു വന്നു എന്നുള്ള വിഷയങ്ങളിലും. (164) ഞാൻ - നീ, അകത്തും - പുറത്തുമുള്ളതിലും, ഉള്ളതിലും ഇല്ലാത്തതിലും. (165) അറിയുന്നതിലും അറിയാത്തതിലും, സ്വന്തമായതിലും അന്യരുടേതായിട്ടുള്ളതിലും, എന്തുകൊണ്ട് എന്തിന് എന്നീ വിഷയങ്ങളിലും. ആരാണോ അഗാധതാൽപര്യമില്ലാതെ നിസ്സംഗനായി ബന്ധനമില്ലാതെ, വാദപ്രതിവാദങ്ങളില്ലാതെ ജീവിക്കുന്നത് അവന് ശാശ്വത സമാധാനം ലഭിക്കുന്നു.

## ഗുരുദേവന്റെ ഗദ്യകൃതികളിലെ വിവരണങ്ങൾ

(ശ്രീനാരായണ ഗുരുദേവന്റെ സമ്പൂർണകൃതികൾ : നാരായണഗുരുകുലം വർക്കല)

### ദൈവചിന്തനം - 1

ഈ ഭൂലോകത്തിൽ ബഹുവിധം ജീവകോടികൾ വസിക്കുന്നതുപോലെ ഗന്ധം, ശീതം, ഉഷ്ണം ഈ ഗുണങ്ങളോടുകൂടിയ വായുലോകത്തിലും അനന്ത ജീവകോടികളിരിക്കുന്നു. ഇതിന്റെ തത്ത്വം ചില കല്ലേറു മുതലായ പ്രവൃത്തികളെക്കൊണ്ടും, അതു ചില മാന്ത്രികന്മാരാൽ നിവർത്തിക്കപ്പെടുന്നതുകൊണ്ടും, ദേവതാഗ്രസ്തന്മാരാൽ ചെയ്യപ്പെടുന്ന ചില അത്ഭുത കാര്യങ്ങളെക്കൊണ്ടും സാമാന്യേന വെളിവാകുന്നു. അതുമല്ല, അന്തരചാരികളുണ്ടെന്നും, അവർ ചില ഭക്തന്മാരുടെ മുമ്പിൽ പ്രത്യക്ഷമായി വന്ന് അവർക്ക് വേണ്ടും വരങ്ങളെല്ലാം കൊടുത്തിരിക്കുന്നുവെന്നും, ഇന്നും അവരെ ഉപാസിക്കുന്ന ഭക്തന്മാർക്ക് അങ്ങനെതന്നെ സംഭവിക്കുമെന്നും, ദേവതാസിദ്ധിയുള്ള ആളുകൾ ഇപ്പോഴും അനേകം ഇരിക്കുന്നുവെന്നും മറ്റും മിക്കവാറും ലോകസമ്മതമാകുന്നു. അതുകൊണ്ട് ഇഹലോകവാസികളെപ്പോലെ പരലോകവാസികളും ഉണ്ടെന്ന് നിർവിവാദമാകുന്നു. അവർക്ക് വായുവെപ്പോലെ വേഗമുള്ളതുകൊണ്ടും, അദൃഷ്ടരൂപികളായിരുന്നുകൊണ്ട് അതികഠിന പ്രവൃത്തികളെ ചെയ്കകൊണ്ടും, ഇവരിൽ വച്ചു ചിലർ അടുക്കുമ്പോൾ ഉഷ്ണവും ചിലരുടെ സാന്നിദ്ധ്യത്തിൽ ശീതവും, ചിലർക്ക് സുഗന്ധവും ചിലർക്ക് ദുർഗന്ധവും, മറ്റും ഇങ്ങനെയുള്ള സകല സംഗതികളെക്കൊണ്ടുമാണ്

ഇവരെ വായുലോകവാസികളെന്ന് ചുരുക്കമായി പ്രസ്താവിച്ചിരിക്കുന്നത്. ഇതുകളെല്ലാം ഇവിടെ ഇപ്പോൾ വിസ്തരിക്കുന്നില്ല.

**ദേവതാ സങ്കൽപങ്ങൾ**

ഈ വായുലോകവാസികളിൽ ചിലർക്ക് പാലിലും ചിലർക്ക് നെയ്യിലും ചിലർക്ക് പഴവർഗ്ഗങ്ങളിലും ചിലർക്ക് പലഹാരങ്ങലിലും ചിലർക്ക് കന്ദവർഗ്ഗങ്ങളിലും പ്രീതിയുണ്ട്. ചിലരുടെ പ്രീതി പരിമളദ്രവ്യത്തിൽ, ചിലരുടെ പ്രീതി മന്ത്രത്തിൽ, ചിലർക്ക് തന്ത്രത്തിൽ, ചിലർക്ക് യന്ത്രത്തിൽ, ചിലർക്ക് നൃത്തത്തിൽ, ചിലർക്ക് വാദ്യത്തിൽ, ചിലർക്ക് ഗാനത്തിൽ. ചിലർക്ക് സകലതിലും പ്രീതിയുണ്ട്. ചിലർ മാംസം ഭക്ഷിക്കുന്നവർ, ചിലർ രക്തം കുടിക്കുന്നവർ, ചിലർ മദ്യപാനികൾ, ചിലർ പ്രേതം ഭക്ഷിക്കുന്നവർ, ചിലർ ശുക്ലഭോജികൾ, ചിലർ കാമികൾ, ചിലർ ഭോഗികൾ, ചിലർ കൃശന്മാർ, ചിലർ സ്ഥൂലന്മാർ. ചിലരുടെ നിറം വെളുപ്പ്. ചിലരുടെ നിറം കറുപ്പ്. ചിലർക്ക് മഞ്ഞൾവർണ്ണം, ചിലർ ചിത്രവർണ്ണന്മാർ, ചിലർ ഹ്രസ്വന്മാർ, ചിലർ ദീർഘന്മാർ, ചിലർ കാളവാഹനമുള്ളവർ, ചിലർ മയിൽവാഹനമുള്ളവർ, ചിലർ ഗരുഡന്മേലേറി നടക്കുന്നവർ. ചിലരുടെ വാഹനം കുതിര. ചിലർ പക്ഷിമുഖമുള്ളവർ, ചിലർ അശ്വമുഖന്മാർ, ചിലർ സർപ്പത്തിന്റെ മുഖംപോലെയുള്ളവർ. ചിലർ അശുദ്ധഭൂവാസികൾ. ചിലർ ശുദ്ധഭൂവാസികൾ. ചിലർ ശുക്ലാംബരധാരികൾ, ചിലർ പീതാംബരധാരികൾ, ചിലർ നീലാംബരികൾ, ചിലർ ജീർണ്ണവസ്ത്രമുള്ളവർ, ചിലർ കൗപീനധാരികൾ, ചിലർ ദിഗംബരമാർ, ചിലർ ജടിലന്മാർ, ചിലർ മുണ്ഡികൾ. ചിലർ ശാന്തന്മാർ, ചിലർ ക്രൂരന്മാർ, ചിലർ ശിഷ്ടന്മാർ, ചിലർ ദുഷ്ടന്മാർ. ചിലർ സംഹാരശക്തിയുള്ളവർ, ചിലർ സൃഷ്ടിക്കുന്നവർ, ചിലർ രക്ഷിക്കുന്നവർ. ചിലർ ദംഷ്ട്രമുള്ളവർ, ചിലർ ഭയങ്കരരൂപികൾ, ചിലർ സൗന്ദര്യമുള്ളവർ, ചിലർ ബലികൊള്ളുന്നവർ, ചിലർ തർപ്പണപ്രീതിയുള്ളവർ, ചിലർ ഹോമത്തിൽ പ്രതീയുള്ളവർ, ചിലർ അമൃതം ഭക്ഷിക്കുന്നവർ. ചിലർ പരമാണുപ്രായേണ പരകായത്തിൽ പ്രവേശിക്കുന്നവർ, ചിലർ പർവ്വതംപോലെ ഇരിക്കുന്നതിന് ശക്തിയുള്ളവർ. ചിലർ അങ്ങനെ മലപോലെ ഇരുന്നാലും പൂപോലെ ഭാരമില്ലാത്തവർ, ചിലർ പൂപോലെ ഇരുന്നാലും പർവ്വതംപോലെ ഭാരമുള്ളവർ. ചിലർ സകലർക്കും അധിപത്യം വഹിക്കുന്നവർ, ചിലർ സകല പദാർത്ഥങ്ങളും വശീകരിക്കുന്നവർ, ചിലർ സകല ദിക്കിലും നിർവിഘ്നം സഞ്ചരിക്കുന്നവർ, ചിലർ ഒരു സമയം പലദിക്കിലും

കാണുന്നവർ. ചിലർ ഈ എല്ലാ സിദ്ധികളുമുള്ളവർ, ചിലർ ഏകദേശം ചില സിദ്ധികളുള്ളവർ. ഇതുകൂടാതെയും ഇതുപോലെ അനേകം സിദ്ധിഭേദങ്ങളോടും വർണ്ണവിശേഷങ്ങളോടും ആഹാര വിശേഷങ്ങൾ, ആകൃതിവിശേഷം, വാഹന വിശേഷം ഇതുകളോടും കൂടിയിരിക്കുന്ന ശുദ്ധ ദൈവങ്ങളും അശുദ്ധ ദുഷ്ടഭൂത പ്രേതരാക്ഷസപൈശാചജാതികളും ഇരിക്കുന്നു.

ഇവർ സർവ്വ പ്രാണികളുടെ ഹൃദയത്തിലും പ്രവേശിച്ച് ബുദ്ധിയെ ശുദ്ധി വരുത്തുന്നതിനും ഭ്രമിപ്പിച്ചു മാലിന്യപ്പെടുത്തിക്കൊടുക്കുന്നതിനും നന്നാക്കുന്നതിനും സർവ്വസമ്പത്തുകളേയും കൊടുക്കുന്നതിനും എടുക്കുന്നതിനും രക്ഷിക്കുന്നതിനും ശിക്ഷിക്കുന്നതിനും മറ്റുമുള്ള പ്രവൃത്തികൾക്കൊക്കെയും ശക്തിയുള്ളവരായുമിരിക്കുന്നു. അതുകൊണ്ട് നാം ഇവരെ ഇഷ്ടോപചാരങ്ങളോടുംകൂടി ഭജിച്ച് പ്രസാദിപ്പിക്കേണ്ടത് നമ്മുടെ കർത്തവ്യകർമ്മം തന്നെയെങ്കിലും ചില യക്ഷരാക്ഷസ ഭൂതപ്രേതാദികളായ ദുഷ്ട ജന്തുക്കളെ സന്തോഷിപ്പിക്കുന്നതിനുവേണ്ടി ആടുമാടുകോഴികളെ അറുത്ത് അവർക്ക് പാപബലി കൊടുത്ത് ആ ദുഷ്ടഭൂതങ്ങളെ മനസ്സിൽ ആവാഹിച്ച് ഭ്രമിച്ച് തുള്ളി വെറിവാടി ചുറ്റും നിൽക്കുന്ന പാവങ്ങളെക്കൂടെ ഭ്രമിപ്പിച്ച് പ്രസാദം കൊടുത്ത് ഈ ദുഷ്ടപ്രവൃത്തിയിൽ വശപ്പെടുത്തി നടത്തിക്കൊണ്ടു പോകുന്നത് എന്തൊരു ബുദ്ധിമാന്ദ്യമാണ്.

**ദുഷ്ട ദേവതാ ആരാധനയുടെ ദൂഷ്യഫലം**

കഷ്ടം ! ഈ ദ്രോഹികൾക്ക് ആ ദുഷ്ടജന്തുക്കളുടെ അനുഗ്രഹം കൊണ്ടിവിടെ സിദ്ധിക്കുന്ന ഫലം ദുർവ്യാധി, ദുഷ്കീർത്തി, ദുർമൃതി മുതലായ ഉപദ്രവങ്ങൾ തന്നെ. ഇപ്രകാരമില്ലാത്ത ഈവിധമുള്ള ദുഷ്പ്രവർത്തികളെച്ചെയ്യുന്ന ചില പാപികൾ ഇവിടെ സുഖജീവികളായിരിക്കുന്നുവെങ്കിലും അവരും മരിച്ച് അവരുടെ ഉപാസനാമൂർത്തികളാകുന്ന ദുഷ്ട പ്രാണികൾ വസിക്കുന്ന നരലോകത്ത് ചെന്ന് ആ ഭയങ്കരന്മാരുടെ ദാസപ്രവൃത്തികളെ ചെയ്ത് അവരുടെ ഭുക്തോച്ഛിഷ്ടങ്ങളായ അസ്ഥി, കുടൽ, തോൽ തുടങ്ങിയുള്ള അമേദ്ധ്യങ്ങളെ ഭക്ഷിച്ച് രക്ഷം കൊഴുക്കുമ്പോൾ അവർ പിടിച്ചു കടിച്ചു പച്ച തിന്നു കാഷ്ഠിച്ചു കളയുന്നു. ഹാ! കഷ്ടം! ഈ പാപികളുടെ ആവി പിന്നെ തലകുത്തി ഭൂമിയിൽ വീണു പുല്ലു കുരുത്തുപോകുന്നു. അല്ലെങ്കിൽ പാപയോനികളിൽ പിറന്ന് പരിതപിച്ചുമരിക്കുന്നു. ഇപ്ര

കാരം ഇവർക്ക് ഇഹപരങ്ങളിലും നിത്യോപദ്രവ ഫലമല്ലാതെ സുഖത്തിന്റെ ലവലേശംപോലും ഒരു നാളും ഉണ്ടാകുന്നതല്ല.

**സാത്വീക ഈശ്വരോപാസന**

ഈ വിധമുള്ള ഘോരകർമ്മങ്ങളെ മനഃപൂർവ്വമായിത്തന്നെ, ആ ദുഷ്ട ഭൂതങ്ങളുടെ ഉപദ്രവം നേരിടുമെന്നു വിചാരിച്ച് ഭയപ്പെട്ടു ചെയ്യുന്നുവെങ്കിൽ ആ ദുർദ്ദേവതകളുടെ ഉപദ്രവം നമ്മിൽ നേരിയാതെ ഇരിക്കുന്നതിന് വേറെ ഉപായമുണ്ട്. എങ്ങനെയെന്നാൽ, ഈ ദുഷ്ട ജന്തുക്കളെക്കാളും വളരെ ശക്തിയുള്ളവരായ ശുദ്ധദൈവങ്ങൾ അനേകമിരിക്കുന്നല്ലോ! അവരെ സേവിച്ച് സന്തോഷിപ്പിച്ചാൽ ഈ ഉപദ്രവം നമ്മിൽ ഒരിക്കലും നേരിടുന്നതല്ല. അതുകൊണ്ട് നാം യാതൊരു പ്രാണികൾക്കും ഉപദ്രവം വരാത്ത വിധത്തിലുള്ള പ്രവൃത്തികൾ ചെയ്ത് സന്മാർഗ്ഗികളായി ശുദ്ധോപചാരങ്ങളോടുകൂടി ശുദ്ധദൈവങ്ങളെ ഭജിച്ച് പ്രസാദിപ്പിക്കണം. അപ്പോൾ ഇവരുടെ അനുഗ്രഹംകൊണ്ട് നമുക്ക് ഹൃദയപ്രസാദമുണ്ടായി ഐഹികഭോഗങ്ങളിൽ വൈരാഗ്യമുണ്ടായി. ബ്രഹ്മജ്ഞാനികളാകുന്നതിനും സംഗതി വരുന്നു. ഒരു പക്ഷം തജ്ജന്മനി കർമ്മശേഷത്താൽ ഇതിന് സംഗതി വരാതെപോയാലും ആയുരന്ത്യത്തിൽ നമ്മുടെ ഉപാസനാമൂർത്തികളായ ശുദ്ധദൈവങ്ങൾ വസിക്കുന്ന ദിവ്യസ്ഥലത്ത് ചെന്ന് അവരോടുകൂടി അങ്ങുള്ള ദിവ്യഭോഗങ്ങളെ ഭുജിച്ച് നിവൃത്തന്മാരായി ഭൂമിയിൽ വന്ന് പുണ്യയോനികളിൽ പിറന്ന് ഉത്തമ ഗുണങ്ങളോടുകൂടി വളർന്ന് സകലഭോഗങ്ങളിലും വിരക്തി സംഭവിച്ച് ബ്രഹ്മജ്ഞാനികളായി സുഖിച്ചിരുന്ന് പരമപദം പ്രാപിക്കുന്നതിലേക്ക് യാതൊരു സംശയവുമില്ല.

ഹാ! ഹാ! ചിത്രം ! ചിത്രം ! കയ്യിലിരിക്കുന്ന കല്പകവൃക്ഷക്കനിയെ ഭക്ഷിക്കാതെ കളഞ്ഞ് കാഞ്ഞിരക്കനിയെ തേടി ഭക്ഷിച്ച് വിഷം കൊണ്ട് മരിക്കുന്നു. കഷ്ടം ! കഷ്ടം !

**മാംസഭോജികളുടെ ഗതി**

ഇതിരിക്കട്ടെ! ഇതുകൂടാതെ, ചില ഉദരംഭരികൾ സകലപ്രാണികളെയും ദൈവം നമ്മുടെ ഉപയോഗത്തിനായിക്കൊണ്ടുതന്നെ സൃഷ്ടിച്ചിരിക്കുന്നു, നാം അതുകളെ കൊന്നു ഭക്ഷിക്കുന്നതുകൊണ്ട് യാതൊരു പാതകവും വരാനില്ല എന്നിങ്ങനെ ആരവാരം ചെയ്തുകൊണ്ട് വായില്ലാ പ്രാണികളെയും ദൈവം സൃഷ്ടിച്ചിരിക്കുന്നു

വെങ്കിൽ അതുകൾ അന്യോന്യം പിടിച്ച് ഭക്ഷിക്കുന്നതിനും മനുഷ്യർ ചിലപ്പോൾ അതുകളാൽ അപഹരിക്കപ്പെട്ടുപോകുന്നതിനും സംഗതിവരുമായിരുന്നോ? ഇല്ല. പുത്രന് തള്ളയുടെ സ്തന്യത്തെ ഉപയോഗിക്കുന്നതിനല്ലാതെ മാതൃനിഗ്രഹം ചെയ്ത് മാംസത്തെ ഉപയോഗിക്കണമെന്ന് ദൈവസങ്കല്പം സംഭവിക്കുമോ? അതു ഒരിക്കലും വരുന്നതല്ല. ഇതുപോലെ ദൈവം മനുഷ്യരുടെ ഉപയോഗത്തിനായിക്കൊണ്ടുതന്ന പ്രാണികളെ സൃഷ്ടിച്ചിരന്നുവെന്നുള്ള വ്യവഹാരം അതുകളുടെ ക്ഷീരാദികളിലായിരുന്നുവെങ്കിൽ എത്രയോ ധ്യായമായിരിക്കുമായിരുന്നു? അപ്പോൾ അചര പദാർത്ഥങ്ങളായ ധാന്യാദികളൊക്കെയും മനുഷ്യരുടെ ഉപയോഗത്തിനായിക്കൊണ്ടുതന്നെ ദൈവം സൃഷ്ടിച്ചിരിക്കുന്നുവെന്നും, ക്ഷീരാദികളുടെ ഉപയോഗത്തെ ഉദ്ദേശിച്ചിട്ടല്ലാതെ പശ്വാദികളെ സൃഷ്ടിച്ചിട്ടുള്ളതല്ലെന്നും സ്പഷ്ടമാകുന്നു. അതുമല്ല, പ്രാണികളെ ഭക്ഷിക്കുന്നതിലത്രേ മനുഷ്യത്വം സിദ്ധിക്കുന്നുള്ളൂ എങ്കിൽ വ്യാഘ്രാദികളായ ക്രൂരജന്തുക്കളിലല്ലയോ അതിമാനുഷത്വം സിദ്ധിക്കേണ്ടത്? ഇങ്ങനെ വരുമ്പോൾ ചില ജീവകാരുണ്യമുള്ള ആളുകൾ തന്നേ മൃഗങ്ങളായിരിക്കുന്നുള്ളൂ എന്നല്ലയോ വന്നുകൂടുന്നത്? കൊള്ളാം, ഈ അസംഗതികൾ ദൈവദൂഷണം വല്ലതുമുണ്ടോ? ഈ ദ്രോഹികളുടെ പക്ഷത്തിൽ പരലോകവും പരലോകവാസികളുമുണ്ടെന്നുതന്നെ. എങ്കിലും ആ വ്യവഹാരംകൊണ്ടുയാതൊരു പ്രയോജനവുമില്ല. എന്തെന്നാൽ ദൈവം ദൈവം ഒന്നേയുള്ളൂ. അവൻ അരൂപിയായും സർവ്വത്ര വ്യാപിയായും ആയിരിക്കുന്നതുകൊണ്ട് നാം അവനെ ഭജിക്കുന്നതിനും അവനാൽ നിയമിക്കപ്പെടുന്ന ശിക്ഷാരക്ഷകളെ അനുഭവിപ്പിക്കുന്നതിനും അന്യത്ര കൃതവാസം വേണമെന്നില്ല. അങ്ങനെ വേണമെങ്കിൽ ശിക്ഷാരക്ഷകളെ അനുഭവിപ്പിക്കുന്നതിന് അവനാൽ നിയമിക്കപ്പെട്ടിട്ടുള്ള ചില ആളുകളും അവിടെ ഉണ്ടായിരിക്കണം. അപ്പോൾ ഇഷ്ടോപചാരങ്ങളോടുകൂടെ അവരെ ഭജിച്ച് അവരുടെ പ്രീതിയെ സമ്പാദിക്കേണ്ടതും ആവശ്യമായിവരുന്നു. ഇതൊന്നും ആലോചിക്കാതെ ദൈവത്താൽ നിയമിക്കപ്പെട്ടിട്ടുള്ള ശിക്ഷാരക്ഷകളെ അനുഭവിക്കുന്നതിന് സ്വർഗ്ഗനരകങ്ങളുണ്ടെന്ന് വൃഥൈവ വ്യവഹരിച്ചുകൊണ്ട് ദുഷ്പ്രവൃത്തികളെ ചെയ്യുന്ന ഈ പാപികളും മരിച്ച് നരകത്തിൽ വീണ് അവിടെയുള്ള നരികളുടെ ഓഹരി കൊടുക്കാതെ ആത്മാർത്ഥം പ്രാണികളെ വധിച്ച് ഭക്ഷിച്ചതുകൊണ്ട് അവരും ക്രുദ്ധന്മാരായി പിടിച്ചു താഡിച്ച് കടിച്ച് പച്ച

തിന്ന് കാഷ്ഠിച്ച് കളയുമ്പോൾ അവരുടെ ആവിയും മേൽപ്രകാരം തന്നെ ഭൂമിയിൽ വീണ് പുല്ലു കുരുത്തുപോകുന്നു.

**നിരീശ്വരവാദികളുടെ ഗതി**

പിന്നെ ചിലർ ദേവനേത്, ദേവിയേത് എന്നിങ്ങനെ ഉദ്ഘോഷിച്ചു കൊണ്ട് ജീവകാരുണ്യമില്ലാതെയുള്ള പ്രവൃത്തികളെ ചെയ്ത് കാലം കഴിച്ചുവരുന്നു. അവരും മരിച്ച് മേൽപ്രകാരം നരകത്തിൽ വീണ് അങ്ങുള്ള സർവ്വോപദ്രവഫലവും ഭുജിച്ച് അധോമുഖന്മാരായി ഭൂമിയിൽ വീണ് തൃണജലൂകാദി പാപയോനികലിൽ പിറന്ന് തപിച്ചു മരിക്കുന്നു. പിന്നെ ചിലർ സർവ്വപ്രപഞ്ചവും പരമാണുക്കളുടെ സംയോഗംകൊണ്ട് സംഭവിച്ചതല്ലാതെ ഇതിനുവേറെ ഒരു കാരണവുമില്ല എന്നിങ്ങനെയുള്ള അഹമ്മതികളെയും കൈകൊണ്ട് ദുർവ്യാപാരികളായി തന്നാൽ നിയമിക്കപ്പെട്ട പരമാവധിയായ സാദ്ധ്യപരമാണുവ്യൂഹം സാധനനിർമ്മുക്തന്മാരായി ആ ശുദ്ധശൂന്യത്തിൽ മോഹിച്ചു കിടക്കുന്നതിനുപോലും സംഗതി വരാതെ അവരും വൃഥൈവ മരിച്ച് നരകത്തിൽ വീണ് ദുഃഖിച്ച് നരകശേഷം ഭൂമിയിൽ വീണ് കൃമികീടങ്ങളായിപ്പോകുന്നു.

ഈ സംഗതികളെല്ലാം പ്രഥമദൃഷ്ടിയിൽത്തന്നെ നിസ്സാരമെന്നു വിചാരിച്ച് തള്ളിക്കളയാതെ സകല സമയികളും യുക്തിന്യായങ്ങളോടു കൂടി ആലോചിച്ച് നോക്കുന്നുവെങ്കിൽ ഇത് നാം ഉജ്ജീവിപ്പാനുള്ളതിൽ ഒരു നല്ല വഴിയാകുന്നു.

## ദൈവചിന്തനം – 2

ജീവേശ്വരജഗദ് ഭേദരഹിതാദ്വൈതതേജസേ
സിദ്ധിവിദ്യാധരശിവശ്ചരവേ ഗുരവേ നമഃ
ഓം നമോ നമസ്സമ്പ്രദായപരമഗുരുവേ!

**പ്രപഞ്ചസൃഷ്ടി**

ജയ ജയ സ്വാമിൻ, ഹാ ! ഇതൊരു മഹാവിചിത്രം തന്നെ! നിരിന്ധനജ്യോതിസ്സായിരിക്കുന്ന നിന്തിരുവടിയിൽ മരുമരീചികാ പ്രവാഹം പോലെ പ്രഥമദൃഷ്ട്യാ ദൃഷ്ടമായിരിക്കുന്ന സകല പ്രപഞ്ചവും ആലോചിക്കുമ്പോൾ ഗഗനാരവിന്ദത്തിന്റെ സ്ഥിതിപോലെതന്നെ ഇരിക്കുന്നു. അനൃത–ജഡ–ദുഃഖരൂപമായിരിക്കുന്ന ഇത് നിന്തിരുവടിയാൽ സൃഷ്ടിക്കപ്പെട്ടിട്ടുള്ളതുമല്ല, സ്വയമേവ ജാതമായതുമല്ല. നിന്തിരുവ

ടിയാൽ സൃഷ്ടിക്കപ്പെട്ടിട്ടുള്ളവയെങ്കിൽ നിന്തിരുവടിക്ക് കരണ കർത്തൃദോഷമില്ലാത്ത നിർവ്യാപാരിയല്ലേ? അതുകൊണ്ട് അതൊരിക്കലും യുക്തമല്ല. ശുദ്ധജഡത്തിന് സ്വയമേവ ജാതമാകുന്നതിന് നിവൃത്തിയില്ല. ഇപ്രകാരം അനിർവ്വചനീയമായിരിക്കുന്ന ഈ പ്രപഞ്ചവും സച്ചിദാനന്ദഘനമായ നിന്തിരുവടിയും കൂടി തമഃപ്രകാശങ്ങൾപോലെ സഹവാസം ചെയ്തുകൊണ്ടിരിക്കുന്നതുതന്നെ ഒരത്യദ്ഭുതം!

### ഞങ്ങളും നീയും ഒന്ന്

ഞങ്ങളുടെ ത്രികരണങ്ങളും പ്രവൃത്തികളും എല്ലാം തേജോരൂപമായ നിന്തിരുവടിയുടെ നേരേ തമോമയമായ കർപ്പൂരധൂളിയുടെ അവസ്ഥയെ പ്രാപിച്ചിരിക്കുന്നു. അതുകൊണ്ടിപ്പോൾ നരഹങ്കാരികളായ ഞങ്ങളും നിന്തിരുവടിയും തമ്മിൽ യാതൊരു ഭേദവും ഇല്ല. ഭേദരഹിതന്മാരായ നാം ഇരുവരുടെയും മധ്യവർത്തിയായ ഭേദവ്യവഹാരവും എങ്ങനെയോ ചിരഞ്ജീവിയായുമിരിക്കുന്നു. നിന്തിരുവടിയും ഞങ്ങളും പ്രപഞ്ചവും ഈ ത്രിപദാർത്ഥവും അനാദിനിത്യമായ നിന്തിരുവടി തന്നെ. അപ്പോൾ നിന്തിരുവടിക്ക് അദ്വൈത സിദ്ധിയും ഇല്ല. ഞങ്ങൾക്ക് ബന്ധന നിവൃത്തിയുമില്ല. ഇതുകൂടാതെ നിന്തിരുവടിക്കും ഞങ്ങൾക്കും തമ്മിലുള്ള സേവ്യസേവക ഭാവത്തിനും ഹാനി വരുന്നുവെങ്കിലും നിത്യബന്ധന്മാരായിരിക്കുന്ന ഞങ്ങൾ നിത്യമുക്തനായ നിന്തിരുവടിയെ സേവിക്കുന്നത് യുക്തം തന്നെ. നിത്യബദ്ധരുടെ ബന്ധനത്തിനു നിവൃത്തിയില്ല. അതുകൊണ്ട് അത് നിഷ്പ്രയോജനമായിത്തന്നെ തീരുന്നു. പ്രയോജനമില്ലാത്ത പ്രവൃത്തി ചെയ്യുന്നത് മൗഢ്യമെന്നത്രേ പറവാൻതന്നെ പാടുള്ളൂ. ഈ അനാദിയായ ഞങ്ങളുടെ മൗഢ്യവും നിന്തിരുവടിയിൽത്തന്നെ അവസാനിക്കുന്നു. ഇങ്ങനെയുള്ള സർവ്വോപകാരിയായ നിന്തിരുവടിക്കായ്ക്കൊണ്ട് ഒരു വിധത്തിലും ഒന്നും ഉപകരിക്കുന്നതിന് ഞങ്ങൾക്ക് ഭാഗ്യമില്ലതെ ആയല്ലോ! ദൈവമേ, ഈ വ്യസനവും നിന്തിരുവടിയിൽത്തന്നെ നിർധൂളിയായിരിക്കുന്നു!

### ഈശ്വരാനുഗ്രഹത്തിനായി പ്രണാമം

ഇതെല്ലാം പോകട്ടെ! ഏതു പ്രകാരമെങ്കിലും സ്വപ്നത്തിൽകണ്ട കഥയെ ജാഗ്രത്തിൽ പ്രസംഗിച്ചു ക്രീഢിക്കുന്നതുപോലെ. രാജസതാമസവൃത്തികളിൽ സ്ഫുരിച്ച് പടർന്നിരിക്കുന്ന ഈ അതൃതജഡ

ബാധയെ അതിസൂക്ഷ്മമായ ശുദ്ധസാത്ത്വിക വ്യപകവൃത്തി പ്രകാശത്തിൽ ക്രീഡീകരിച്ചൊടുക്കി, ആ നിശ്ചലവൃത്തി മാത്രമായി അനുഭവിച്ച് ആ അഖണ്ഡാകാരവൃത്തിയുടെ ഗോളസ്ഥാനത്തിൽ നിൽക്കുന്ന ഞങ്ങൾക്കും നിന്തിരുവടിക്കും തമ്മിൽ സൂര്യപ്രകാശ ഗോളങ്ങൾക്കുള്ളതുപോലെ യാതൊരു വൈലക്ഷണ്യവും ഇല്ലെന്നുള്ള അനുഭൂതിയെ ദൃഢീകരിച്ച്, ഭോഗഭോക്തൃ ഭോഗ്യാനുഭൂതി വീട്ട ശരീരചേഷ്ടിമാത്രപ്രവൃത്തിയോടുകൂടി യഥേഷ്ടം വിഹരിക്കുന്നതിന് തിന്തിരുവടിയുടെ അനുഗ്രഹം ഉണ്ടാകണം. അതിന്നായിക്കൊണ്ട് നസ്കാരം ! നമസ്കാരം ! നമസ്കാരം!

## ഗദ്യപ്രാർത്ഥന

കാണപ്പെടുന്നതൊക്കെയും സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ മൂന്നു രൂപങ്ങളോടുകൂടിയും പരമാത്മാവിൽ നിന്നുണ്ടായി അതിൽത്തന്നെ ലയിക്കുന്നതുമാകുന്നു. അതിനാൽ പരമാത്മാവല്ലാതെ വേറൊന്നുമില്ല. സകല പാപങ്ങളെയും നശിപ്പിക്കുന്ന-വറുത്തുകളയുന്ന-പരമാത്മാവിന്റെ യാതൊരു സ്വരൂപം എന്റെ ബുദ്ധിയെ തെളിയിച്ചു നല്ല വഴിയേ കൊണ്ടുപോകുമോ, ധ്യാനിക്കേണ്ടതായ പരമാത്മാവിന്റെ ആ ദിവ്യരൂപത്തെ ഞാൻ ധ്യാനിക്കുന്നു. അല്ലയോ പരമാത്മാവേ ഇപ്രകാരം ഇടവിടാതെ എനിക്ക് അങ്ങയെ ധ്യാനിക്കുന്നതിനും അങ്ങയുടെ പരമാനന്ദം ലഭിക്കുന്നതിനും അങ്ങയുടെ അനുഗ്രഹം എന്നിൽ ഉണ്ടാകേണമേ! അല്ലയോ ദൈവമേ കണ്ണുകൊണ്ടു കാണുന്നതൊന്നും നിത്യമല്ല. ശരീരവും നീർക്കുമിളപോലെ നിലയറ്റതാകുന്നു. എല്ലാം സ്വപ്നതുല്യമെന്നല്ലാതെ ഒന്നും പറയുവാനില്ല. നാം ശരീരമല്ല, അറിവാകുന്നു. ശരീരമുണ്ടാകുന്നതിനു മുമ്പിലും അറിവായ നാം ഉണ്ടായിരുന്നു. ഇനി ഇതൊക്കെയും ഇല്ലാതെ പോയാലും നാം ഇപ്രകാരം പ്രകാശിച്ചുകൊണ്ടുതന്നെയിരിക്കും. ജനനം, മരണം, ദാരിദ്ര്യം, രോഗം, ഭയം ഇതൊന്നും നമ്മെ തീണ്ടുകയില്ല. ഇപ്രകാരം ഉപദേശിക്കപ്പെടുന്ന തിരുവാക്കുകളേയും, ഈ തിരുവാക്കുകളുടെ ഉപദേഷ്ടാവായ പരമാത്മാവിനെയും ഞാൻ ഊണിലും ഉറക്കത്തിലും ഇടവിടാതെ എല്ലായിപ്പോഴും ചിന്തിക്കുമാറാകണമേ! നീ എന്റെ സകല പാപങ്ങളെയും കവർന്നെടുത്തുകൊണ്ട് എനിക്ക് നിന്റെ പരമാനന്ദം നൽകേണമേ! എന്റെ ലോകവാസം കഷ്ടപ്പാടു കൂടാതെ കഴിഞ്ഞുകൂടുന്നതിനും ഒടുവിൽ നിന്റെ പരമപദം പ്രാപിക്കുന്നതിനും നിന്റെ അനുഗ്രഹം എന്നിൽ ഉണ്ടാകണമേ!

## ആത്മവിലാസം

ഓ! ഇതൊക്കെയും നമ്മുടെ മുമ്പിൽ കണ്ണാടിയിൽ കാണുന്ന നിഴൽപോലെതന്നെയിരിക്കുന്നു. അത്ഭുതം! എല്ലാറ്റിനെയും കാണുന്ന കണ്ണിനെ കണ്ണ് കാണുന്നില്ല. കണ്ണിന്റെ മുൻപിൽ കയ്യിലൊരു കണ്ണാടിയെടുത്തു പിടിക്കുമ്പോൾ കണ്ണ് ആ കണ്ണാടിയിൽ നിഴലിക്കുന്നു. നിഴൽ ജഡമാകുന്നു. അതിന് കണ്ണിനെ കാണുന്നതിന് ശക്തിയില്ല. കണ്ണിന് കണ്ണിനെ എതിരിട്ട് നോക്കുന്നതിന് കഴിയുന്നില്ല. ഇങ്ങനെ കണ്ണും കണ്ണിന്റെ നിഴലും കണ്ണിൽ കാണാതെ ഇരിക്കുമ്പോൾ, അവിടെ കണ്ണിനെ കാണിക്കുന്നത് നാമാകുന്നു. ഇതുപോലെ, ഈ കണ്ണിനെ കാണുന്ന നമ്മെ നാം കാണുന്നില്ല. നമ്മുടെ മുമ്പിൽ ഒരു കണ്ണാടിയെ സങ്കല്പിക്കുമ്പോൾ നാം ആ കണ്ണാടിയിൽ നിഴലിക്കുന്നു. അപ്പോൾ ആ നിഴലിന് നമ്മെക്കാണുന്നതിന് ശക്തിയില്ല. നിഴൽ ജഡമാകുന്നു. നമുക്ക് നമ്മെ എതിരിട്ടു നോക്കുന്നതിന് കഴിയുന്നില്ല. നാം നമ്മിൽ കല്പിതമായിരിക്കുന്നു കണ്ണാടിയെയും ആ കണ്ണാടിയുടെ ഉള്ളിൽ നില്ക്കുന്ന നിഴലിനെയും തന്നേ കാണുന്നുള്ളൂ. അപ്പോൾ നമ്മെ കാണുന്നത് നമ്മുടെ മുകളിൽ നില്ക്കുന്ന ദൈവമാകുന്നു. ചുരുക്കം കല്പിതമായിരിക്കുന്ന കണ്ണാടി, അതിനുള്ളിൽ നില്ക്കുന്ന നമ്മുടെ നിഴൽ, കണ്ണ്, കയ്യിലിരിക്കുന്ന കണ്ണാടി, ആ കണ്ണാടിയുടെ ഉള്ളിൽ നില്ക്കുന്നു കണ്ണിന്റെ നിഴൽ, ഇതഞ്ചും നമ്മുടെ ഇതഞ്ചും നമ്മുടെ കീഴടങ്ങി നില്ക്കുന്നു. ഇതിനെ കാണുന്ന കണ്ണ് നാമാകുന്നു. കണ്ണ് കണ്ണിന്റെ നിഴലിനേയും കണ്ണാടിയെയും തന്നേ കാണുന്നുള്ളൂ. നാം നമ്മുടെ നിഴൽ, കണ്ണാടി, കണ്ണ്, കണ്ണിന്റെ നിഴൽ, കയ്യിലിരിക്കുന്ന കണ്ണാടി – ഇതാറും ദൈവത്തിനെ കീഴടങ്ങി നില്ക്കുന്നു. ഇതിനെ കാണുന്ന കണ്ണ് ദൈവമാകുന്നു.

ഓ! ഇത് ഒരു വലിയ ആശ്ചര്യമാകുന്നു! നാമെന്നല്ല നമ്മാൽ കാണപ്പെടുന്നതൊക്കെയും ഇങ്ങനെ നിഴലിക്കുന്നതിന് ദൈവം ഇടം കൊടുത്തിരിക്കുന്നു. ഇതു കൂടാതെ ഇതിനെയൊക്കെയും ദൈവം തന്നെ കാണുകയും ചെയ്യുന്നു. അപ്പോൾ ദൈവം ഒരുദിവ്യമായ കണ്ണാടിയും കണ്ണുമായിരിക്കുന്നു. ഓ! ഇതാ! ഒരു ദിവ്യമായിരിക്കുന്ന കണ്ണാടിയിൽ ഒരു പുതിയ മലയെ കാണുന്നു. അപ്പുറം ഇതാ ഒരു പടം കാണുന്നു. ഇത് നാം പണ്ടു കണ്ടിട്ടുള്ളതാണെന്നു തന്നെ തോന്നുന്നു. ഓ! ഇതാ മരുന്നുമാമലയും കന്യാകുമാരിയും മധുരയും കാശിയും ചിദംബരവും നമ്മുടെ ഉള്ളിൽ അടുത്തടുത്തു കാണു

ന്നു. ഓ! ഇത് എത്രയോ ദൂരത്തിലിരിക്കുന്നു. നാം ഇവിടെ നില്ക്കുന്നു. ഓ! ഇതാ, ഒരു ആനയോടിക്കുന്നു. നാം പേടിച്ച് മലയുടെ മുകളിലേറുന്നു. ഇവിടിരിക്കുന്ന യോഗീശ്വരനോട് നാം ഉപദേശം കേട്ട് യോഗാഗ്നിയിൽ ദഹിക്കുന്നു. ഓ! ഇതാ ഇങ്ങനെ കിനാവുകണ്ടുകൊണ്ട് ഉണർന്നു നിഷ്കമ്പമായിരുന്ന് നെടുമൂച്ചു വിടുന്നു.

ചിത്രം ! ഇതാ നാം മയങ്ങി എഴുന്നിരുന്നുകൊണ്ട് 'ഒന്നുമറിയാതെ സുഖമായുറങ്ങി.' എന്നിങ്ങനെ നമ്മുടെ മുമ്പിൽ നിൽക്കുന്ന പെരുവെളിയിൽ ഒരു അജ്ഞാനത്തെയും അഹങ്കാരത്തേയും വെറുതെ കല്പിച്ചു വ്യവഹരിക്കുന്നു. ഓ! ഇതാ! കിളിവാതിലിൽകൂടി വരുന്ന സൂര്യകിരണത്തിൽ കിടന്നു മറിയുന്ന ധൂളിപോലെ അണ്ഡകോടികൾ മറിയുന്നു.

ഓ! ഇതാ! ഇതൊക്കെയും നമ്മിലടങ്ങി നാം നമ്മുടെ മുകളിൽ നില്ക്കുന്ന ദിവ്യമായ കണ്ണാടിയിൽ മറയുന്നു. ഈ കണ്ണാടി ഓ! ഇതാ! പിന്നെയും കനാലിൽ നിന്ന് വെള്ളം പൊങ്ങിവരുന്നതുപോലെ ഇതൊക്കെയും ദൈവത്തിൽ നിന്ന് പൊങ്ങിവരുന്നു. എന്നാൽ ദൈവാംശമായ നമ്മുടെ ഉള്ളിൽ ഇതിനെയൊക്കെയും വെളിപ്പെടുത്തിയിരിക്കുന്നു എന്നു താല്പര്യം.

ഓ! ഇതാ! ഇതൊക്കെയും നമ്മോടുകൂടി ദൈവം തന്റെ ദിവ്യമായിരിക്കുന്ന വ്യാപകദർപ്പണത്തിൽ എടുത്തു വിരിച്ച് വിസ്താരമുള്ള കണ്ണുകൊണ്ട് നോക്കുന്നു. പിന്നെയും കണ്ണിലടക്കുന്നു. മറുപടിയും കണ്ണിൽ നിന്ന് വെളിപ്പെടുത്തുന്നു. ഇത് ദൈവത്തിന് ഒരു കളിയാകുന്നു. ഇത് ദൈവാംശമാകുന്നു. അല്ല, ദൈവം അംശമില്ലാത്തതാകുന്നു. അതുകൊണ്ട് ദൈവാംശമെന്നു പറഞ്ഞുകൂടാ. പിന്നെ വല്ല പരമാണുവിൽ നിന്ന് പരിണമിച്ചതോ? എന്നാൽ, അതുമല്ല. എന്തുകൊണ്ടെന്നാൽ പരമാണുക്കൾ ദൈവത്തിന്റെ വിവർത്തങ്ങളാകുന്നു. വിവർത്തമെന്നാൽ ഇവിടെ നിഴലാകുന്നു. നിഴലിന് വേറൊന്നായി മാറുന്നതിന് കഴിയുന്നില്ല. മറ്റൊന്നിനും ദൈവത്തിലിരിക്കുന്നത് ദൈവമാഹാത്മ്യം ഇടം കൊടുക്കുന്നില്ല. അതുകൊണ്ട് ഇതിനെ വേറൊന്നിന്റെ അംശമെന്നും പറഞ്ഞുകൂടാ. അപ്പോൾ ഈ കാണപ്പെടുന്നതൊക്കെയും അനിർവചനീയമാകുന്നു. ഇതൊക്കെയും അഞ്ജനക്കാരന്റെ മഷിയിൽ തെളിയുന്ന ദേവതപോലെയിരിക്കുന്നു. ഇപ്പോൾ ഈ കാണപ്പെടുന്നതും ദൈവവും നാമും ആയിരിക്കുന്ന ഇതൊക്കെയും ദൈവത്തിലടങ്ങുമ്പോൾ ദൈവം തന്നെയായിരിക്കുന്നു.

ഇത് ദൈവത്തിന്റെ വ്യാപകതയെ ഭേദിക്കുന്നതിന് കഴിയുന്നില്ല എന്നു തന്നെയല്ല നിഴലിനെ യാതൊരു വ്യാപകതയും കളയുന്നില്ല.

ഓ! ഇതാ ഇതൊക്കെയും മനോവേഗമുള്ള ഒരു ഘടീയന്ത്രംപോലെ ആദ്യന്തമില്ലാതെ കറങ്ങുന്നു. വിസ്മയം. നാം നമ്മുടെ കണ്ണിനെ കാണുന്നു. നമ്മെ ദൈവം കാണുന്നു. നാം നമ്മുടെ ശ്രുതിയെ ശ്രവിക്കുന്നു. ദൈവം നമ്മെ ശ്രവിക്കുന്നു. നാം ത്വക്കിനെ സ്പർശിക്കുന്നു. നമ്മെ ദൈവം സ്പർശിക്കുന്നു. നാം നമ്മുടെ നാവിനെ രസിക്കുന്നു. നമ്മെ ദൈവം രസിക്കുന്നു. നാം നമ്മുടെ മൂക്കിനെ മണക്കുന്നു. നമ്മെ ദൈവം മണക്കുന്നു. നാം വാക്കിനെ തള്ളിവിടുന്നു. നമ്മെ വാക്ക് തള്ളിവിടുന്നില്ല. ദൈവം തള്ളിവിടുന്നു. നാം കൈയെ ആദാനം ചെയ്യിക്കുന്നു. നാം കാലിനെ നടത്തുന്നു. നമ്മെ കാലു നടത്തുന്നില്ല. ദൈവം നടത്തുന്നു. നാം ദൈവത്തെ നടത്തുന്നില്ല. നാം ഗുദത്തെ വിസർജ്ജനം ചെയ്യിക്കുന്നു. നമ്മെ ഗുദം വിസർജ്ജനം ചെയ്യിക്കുന്നില്ല. ദൈവം വിസർജ്ജനം ചെയ്യിക്കുന്നു. നാം ദൈവത്തെ വിസർജ്ജനം ചെയ്യിക്കുന്നില്ല. നാം ഉപസ്ഥത്തെ ആനന്ദിപ്പിക്കുന്നു. നമ്മെ ഉപസ്ഥം ആനന്ദിപ്പിക്കുന്നില്ല. ദൈവം ആനന്ദിപ്പിക്കുന്നു. നാം ദൈവത്തെ ആനന്ദിപ്പിക്കുന്നില്ല.

ഓ! ഇതാ ! ദൈവത്തിൽ പുരുഷലക്ഷണം കാണുന്നു. ദൈവം കണ്ണില്ലാതെ കാണുകയും ചെവിയില്ലാതെ കേൾക്കുകയും ത്വക്കില്ലാതെ സ്പർശിക്കുകയും മൂക്കില്ലാതെ മണക്കുകയും നാവില്ലാതെ രുചിക്കുകയും ചെയ്യുന്ന ഒരു ചിത്പുരുഷനാകുന്നു. നാം ദൈവത്തിന്റെ പ്രതിപുരുഷനാകുന്നു. നമ്മുടെ ശരീരം ജഡമാകുന്നു. പഴുത്തിരിക്കുന്ന അയോഗോളം തേജോമയമായിരിക്കുന്നതുപോലെ നാം കണ്ണുതുറന്നു നോക്കുമ്പോൾ നമ്മുടെ ശരീരം തേജോമയമായിരിക്കുന്നു. ഓ! ഇതാ! ഇപ്പോൾ കാണപ്പെടുന്നതൊക്കെയും ഇതുപോലെ തേജോമയമായിരിക്കുന്നു.

ഓ! നമ്മുടെ ദൈവം ജ്യോതിർമയമായിരിക്കുന്ന ഒരു ദിവ്യസമുദ്രമാകുന്നു. ഇതൊക്കെയും ആ നിസ്തരംഗ സമുദ്രത്തിന്റെ തരംഗമാകുന്നു.

ഓ! ഇതൊക്കെയും കാനലിൽ നിന്നു കവിയുന്ന വെള്ളമാകുന്നു. ദൈവം കാനലാകുന്നു.

ഓ! നാം ഇതുവരെയും ബഹിർമുഖനായിരുന്നു. ഇനി അന്തർമുഖത്തോടുകൂടിയവനായിത്തീരുന്നു ആ ! ഇവിടം എത്രയോ ദിവ്യമായിരിക്കുന്നു. നാം ഇതുവരെയും നിന്നിരുന്നത് ഒരു ദിവ്യമായിരിക്കുന്ന കണ്ണാടിയിലാകുന്നു. ഇതു തന്നെയാണ് നമ്മുടെ ദൈവം. ഇതിനെ നാം ഇതിനു മുൻപിൽ കണ്ടിരുന്നില്ല. ഇപ്പോൾ നമുക്കിവടം യാതൊരു മറവും കാണുന്നില്ല. നാമും ദൈവവും ഒന്നായിരിക്കുന്നു. ഇനി നമുക്ക് വ്യവഹരിക്കുന്നതിനു പാടില്ല. ഓ! ഇതാ ! നാം ദൈവത്തിനോട് ഒന്നായിപ്പോകുന്നു!

പരമകാരുണികനാരായണ ഗുരുസ്വാമിഭിഃ
ശിഷ്യനുഗ്രഹാർത്ഥം പരബ്രഹ്മമാഹാത്മ്യ-
മിദം വിരചിതമത്യദ്ഭുതമനിർവചനീയം

# 1. विनायकाष्टकम्

## 1. വിനായകാഷ്ടകം

## 1. VINAAYAKAASHTAKAM - MESSAGE

1. नमद्देववृन्दं लसद्वेदकन्दं शिरःश्रीमदिन्दुं श्रितश्रीमुकुन्दम् ।

बृहच्चारुतुन्दं स्तुतश्रीसनन्दं जटाहीन्द्रकुन्दं भजेऽभीष्टसन्दम् ।।

നമദ്ദേവവൃന്ദം ലസദ്വേദകന്ദം ശിരഃശ്രീമദിന്ദും ശ്രിതശ്രീമുകുന്ദം ബൃഹച്ചാരുതുന്ദം സ്തുതശ്രീസനന്ദം ജടാഹീന്ദ്രകുന്ദം ഭജേഽഭീഷ്ടസന്ദം.

Sree Narayana guru wrote Vinaayakaashtakam as a prayer/ keerthan of Sree Vinaayaka / Vigneswara. The essence of Vinaayakaashtakam is given below.

2. किलद्देवगोत्रं कनद्धेमगात्रं सदानन्दमात्रं महाभक्तमित्रम् ।

शरच्चन्द्रवक्त्रं त्रयीपूतपात्रं समस्तार्तिदात्रं भजे शक्तिपुत्रम् ।।

കിലദ്ദേവഗോത്രം കനദ്ധേമഗാത്രം സദാനന്ദമാത്രം മഹാഭക്തമിത്രം ശരച്ചന്ദ്രവക്ത്രം ത്രയീപൂതപാത്രം സമസ്താർത്തിദാത്രം ഭജേ ശക്തിപുത്രം.

Variety of names and their synonyms are used in this ashtakam. Many adjectives are also incorporated for making every stanza attractive with devotion

3. गळद्दानमालं चलद्भोगिमालं ग्लाम्भोदकालं सदा दानशीलम्।

सुरारातिकालं महेशात्मबालं लसत्पुण्ड्रफालं भजे लोकमूलम्।।

ഗളദ്ദാനമാലം ചലദ്ഭോഗിമാലം ഗളാമ്ഭോദകാലം സദാ ദാന ശീലം

സുരാരാതികാലം മഹേശാത്മബാലം ലസത്പുണ്ഡ്റഫാലം ഭജേ ലോകമൂലം.

Variety of names and their synonyms are used in this ashtakam. Many adjectives are also incorporated for making every stanza attractive with devotion

4. उरस्तारहारं शरश्चन्द्रहीरं सुरश्रीविचारं हृतार्त्तारिभारम्।

कटे दानपूरं जटाभोगिपूरं कलाबिन्दुतारं भजे शैववीरम्।।

ഉരസ്താരഹാരം ശരച്ചന്ദ്രഹീരം സുരശ്രീവിചാരം ഹൃതാർത്താരിഭാരം

കടേ ദാനപൂരം ജടാഭോഗിപൂരം കലാബിന്ദുതാരം ഭജേ ശൈവവീരം.

Almost all the names have a specific message to convey either as apart of story or explanation.

5. करारूढमोक्षं विपद्भङ्गदक्षं चलत्सारसाक्षं पराशक्तिपक्षम्।

श्रितामर्त्त्यवृक्षं सुरारिद्रुतक्षं परानन्दपक्षं भजे श्रीशिवाक्षम्।।

കരാരൂഢമോക്ഷം വിപദ്ഭങ്ഗദക്ഷം ചലത്സാരസാക്ഷം പരാ ശക്തിപക്ഷം

ശ്രിതാമർത്ത്യവൃക്ഷം സുരാരിദ്രുതക്ഷം പരാനന്ദപക്ഷം ഭജേ ശ്രീശിവാക്ഷം

Many of the names and synonyms have their reference from puranic stories or puranic explanations.

6. सदाशं सुरेशं सदा पातुमीशं निदानोद्भवं शाङ्करप्रेमकोशम्।

धृतश्रीनिशेशं लसद्दन्दकोशम् चलच्छूल पाशं भजे कृत्तपाशम्।।

സദാശം സുരേശം സദാ പാതുമീശം നിദാനോദ്ഭവം ശാങ്കര
പ്രേമകോശം
ധൃതശ്രീനിശേശം ലസദ്ദന്തകോശം ചലച്ഛൂലപാശം ഭജേ കൃത്ത
പാശം.

Those names have their origin from the following Puranas: Ganesa Puraana, Skanda Puraana, Siva Puraana, Linga Puraana and Brahma Puraana. A few might also have been collected from other Puraanaas and Upanishads.

7. ततानेकसन्तं सदा दानवन्तं बुधश्रीकरन्तं गजास्यं विभान्तम्।

करात्मीयदन्तं त्रिलोकैकवृन्तं सुमन्दं परन्तं भजे/हं भवन्तम्।।

തതാനേകസന്തം സദാ ദാനവന്തം ബുധശ്രീകരന്തം ഗജാസ്യം
വിഭാന്തം
കരാത്മീയദന്തം ത്രിലോകൈകവൃന്തം സുമന്ദം പരന്തം ഭജേ/
ഹം ഭവന്തം.

Some of the names used in the ashtakam have their origin based on the size, shape, color, form and organs of Lord Ganesa. Lord Ganesa is a Sankalpa; i.e. gloriously the forms are developed and painted in the mind through meditation by ancient Rushies .

8. शिवप्रेमपिण्डं परं स्वर्णवर्णं लसद्दन्तखण्डं सदानन्दपूर्णम्।

विवर्णप्रभास्यं धृतस्वर्णभाण्डं चलच्चारुशुण्डं भजे दन्तितुण्डम्।।

ശിവപ്രേമപിണ്ഡം പരം സ്വർണ്ണവർണ്ണം ലസദ്ദന്തഖണ്ഡം സദാ
നന്ദപൂർണ്ണം
വിവർണ്ണപ്രഭാസ്യം ധൃതസ്വർണ്ണഭാണ്ഡം ചലച്ചാരുശുണ്ഡം
ഭജേ ദന്തിതുണ്ഡം.

Some of the names also denote the relation of Lord Ganesa with goddess Parvathi, Lord Siva, Subrahmanya and so on.

Vigneswara is the Lord who removes the hindrances and obstacles.

Few names and synonyms from in Vinayakaashtakam : devavrundam, dwedakandam, sirasreemukundam, kiladdevago

thram, sadaanandamaatram, mahaabhakthamitram, saktiputram, sadaasam, suresam, nidaanodbhavam, daanavantham, thirlokaika vrundam..

## 2. श्रीवासुदेवाष्टकम्

## ശ്രീവാസുദേവാഷ്ടകം

## SREE VAASUDEVAASHTAKAM

1. श्रीवासुदेव, सरसीरुहपाञ्जजन्य कौमोदकीभयनिवारणचक्रपाणे।
श्रिवत्सवत्स, सकलामयमूलनाशिन्, श्रीभूपते, हर हरे, सकलामयं मे।।
ശ്രീവാസുദേവ, സരസീരുഹപാഞ്ചജന്യകൗമോദകീഭയനിവാരണ ചക്രപാണേ.
ശ്രീവത്സവത്സ, സകലാമയമൂലനാശിൻ, ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.

Vasudeva is the father of Lord Krishna. His son is Vaasudeva, Lord Krishna..

2. गोविन्द, गोपसुत, गोगणपाललोल गोपीजनाङ्गकमनीयनिजाङ्गसङ्ग।
गोदेविवल्लभ, महेश्वरमुख्यवन्द्य, श्रीभूपते, हर हरे सकलामयं मे।।
ഗോവിന്ദ, ഗോപസുത, ഗോഗണപാലലോല, ഗോപീജനാങ്ഗകമനീയനിജാങ്ഗസങ്ഗ,
ഗോദേവിവല്ലഭ, മഹേശ്വരമുഖ്യവന്ദ്യ, ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.

This ashtakam is composed to adore and praise Lord Krishna, who is incarnation of Mahavishnu in Dasaavataara.

3. नीलाळिकेश परिभूषितबर्हिबर्ह, कालाम्बुदद्युतिकलायकलेबराभ,।
वीर, स्वभक्तजनवत्सल, नीरजाक्ष श्रीभूपते, हर हरे, सकलामयं मे।।
നീലാളികേശ പരിഭൂഷിതബർഹിബർഹ, കാളാമ്ബുദദ്യുതികളായകളേബരാഭ,
വീര, സ്വഭക്തജനവത്സല, നീരജാക്ഷ, ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.

Lord Krishna 's (Vaasudeva's) stories and historical concepts are explained Puraanaas and Mahabharatha.

4. आनन्दरूप, जनकानकपूर्वदुन्दुभ्यानन्दसागरसुधाकरसौकुमार्य ।
मानापमानसममानसराजहंस, श्रीभूपते, हर हरे, सकलामयं मे ।।
ആനന്ദരൂപ, ജനകാനകപൂർവദുന്ദുഭ്യാനന്ദസാഗരസുധാകരസൗകുമാര്യ,
മാനാപമാനസമമാനസരാജഹംസ, ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.
In Puraanaas, Lord Krishna is a full form of god himself and in Mahabharatha he is like a divine person in the human form.

5. मञ्जीरमञ्जुमणिशिञ्जितपादपत्म, कञ्जायताक्ष, करुणाकर, कञ्जनाभ ।
सञ्जीवनौषधसुधामय, साधुरम्य, श्रीभूपते, हर हरे, सकलामयं मे ।।
മഞ്ജീരമഞ്ജുമണിശിഞ്ജിതപാദപദ്മ, കഞ്ജായതാക്ഷ, കരുണാകര, കഞ്ജനാഭ,
സഞ്ജീവനൗഷധസുധാമയ, സാധുരമ്യ, ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.
Vaasudeva is a key player , as a great intelligent leader in Mahabharatha who has become one of the personified representation of dharma in all human qualities...

6. कंसासुरद्विरदकेसरि वीर, घोरवैराकरामयविरोधकराज, शौरे, ।
हंसादिरम्य सरसीरुहपादमूल, श्रीभूपते, हर हरे, सकलामयं मे ।।
കംസാസുരദ്വിരദകേസരി വീര, ഘോരവൈരാകരാമയവിരോധകരാജ, ശൗരേ,
ഹംസാദിരമ്യ സരസീരുഹപാദമൂല, ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.
Vaasudeva gives the Bhagavath Geetha advise to Arjuna during the Kurukshetra war and the quotations from Geeta are used even by most modern scientists/ scholars like Albert Einstein, Gorbechev, Fritjoff Capra, Robert Openhaemer,.... while explaining the scientific, political, management facts and truths.

7. संसारसङ्कटविशङ्कटकङ्कटाय सर्वार्थदाय सदयाय सनातनाय ।

सच्चिन्मयाय भवते सततं नमोस्तु श्रीभूपते, हर हरे, सकलामयं मे।।

സംസാരസങ്കടവിശങ്കടകങ്കടായ സർവാർത്ഥദായ സദയായ സനാതനായ

സച്ചിന്മയായ ഭവതേ സതതം നമോ fസ്തു ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.

Majority of the names and synonyms given in this ashtakam are have from Vishnu sahasranamam /Mahabharatha.

8. भक्तप्रियाय भवशोकविनाशनाय मुक्तिप्रदाय मुनिवृन्दनिषेविताय।

नक्तन्दिवं भगवते नतिरस्मदीया श्रीभूपते, हर हरे, सकलामयं मे।।

ഭക്തപ്രിയായ ഭവശോകവിനാശനായ മുക്തിപ്രദായ മുനിവൃന്ദ നിഷേവിതായ

നക്തന്ദിവം ഭഗവതേ നതിരസ്മദീയാ ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.

The background messages of the names and synonyms come from Mahabhaagavatha purana a few from Vaayu Puraana and Vishnu Puraana.

These names have connections with puranic stories or the stories and historical facts given in Mahabharata.

Some of the names and adjectives are connected with the qualities, qualifications, size, shape, color, form of Vaasudeva (Lrod Krishna)..

Puranic stories, particularly from Bhaagavatha , has much to contribute for this ashtakam.

Few names and synonyms used in this ashtakam: saraseeruha paancha janya, koumodakee, sreevatsavatsa, govinda, gopasutha, goganapala, sreebhoopathey, aanandaroopa, veera, swabhaktajana vatsala, manjeeramanjumanisinjithapaadapadma, kanchaayathaaksha.......

# 3. विष्ण्वष्टकम्

## വിഷ്ണ്വഷ്ടകം

## VISHNU ASHTAKAM

1. विष्णुं विशालारुणपद्मनेत्रं विभान्तमीशाम्बुजयोनि पूजितम्।
सनातनं सन्मतिशोधितं परं पुमांसमाद्यं सततं प्रपद्ये।।

വിഷ്ണും വിശാലാരുണപദ്മനേത്രം വിഭാന്തമീശാമ്ബുജയോനി പൂജിതം
സനാതനം സന്മതിശോധിതം പരം പുമാംസമാദ്യം സതതം പ്രപദ്യേ

Vishnu ashtakam has eight stanzas adoring Lord Mahavishnu.

2. कल्याणदं कामफलप्रदायकं कारुण्यरूपं कलिकल्मषघ्नम्।
कलानिधिं कामतनूजमाद्यं नमामि लक्ष्मीशमहं महान्तम्।।

കല്യാണദം കാമഫലപ്രദായകം കാരുണ്യരൂപം കലികല്മഷഘ്നം
കലാനിധിം കാമതനൂജമാദ്യം നമാമി ലക്ഷ്മീശമഹം മഹാന്തം.

Variety of names and synonyms of Mahavishnu are presented in this ashtakam in a beautiful manner to make a prayer /poem.

3. पीताम्वरं भृङ्गनिभं पितामह प्रमुख्यवन्द्यं जगदादिदेवम्।
किरीटकेयूरमुखैः प्रशोभितं श्रीकेशवं सन्ततमानतो/स्मि।।

പീതാമ്ബരം ഭൃങ്ഗനിഭം പിതാമഹപ്രമുഖ്യവന്ദ്യം ജഗദാദിദേവം
കിരീടകേയൂരമുഖൈഃ പ്രശോഭിതം ശ്രീകേശവം സന്തതമാനതോ/സ്മി

Mahavishnu is the Lord of all lords and hence all incarnations /avatars are connected with him, particularly, the dasaavataara.

4. भुजङ्गतल्पं भुवनैकनाथं पुनः पुनः स्वीकृतकायमाद्यम्।
पुरन्दराद्यैरपि वन्दितं सदा मुकुन्दमत्यन्तमनोहरं भजे।।

ഭുജങ്ഗതല്പം ഭുവനൈകനാഥം പുനഃ പുനഃ സ്വീകൃതകായമാദ്യം
പുരന്ദരാദ്യൈരപി വന്ദിതം സദാ മുകുന്ദമത്യന്തമനോഹരം ഭജേ.

Mahavishnu is also the lord of creation, maintenance and annihilation. Brahma Vishnu Maheswara.

5 क्षीराम्बुराशेरभितः स्फुरन्तं शयानमाद्यन्त विहीनमव्ययम् ।
सत्सेवितं सारसनाभमुच्चैर्विघोषितं केशिनिषूदनं भजे ।।

ക്ഷീരാമ്ബുരാശേരഭിതഃ സ്ഫുരന്തം ശയാനമാദ്യന്തവിഹീനമവ്യയം
സത്സേവിതം സാരസനാഭമുച്ചൈർവിഘോഷിതം കേശിനി
ഷൂദനം ഭജേ.

Mahavishnu is the supreme lord explained through narrations and stories in Many Puranas. He has thousands of synonyms and names mentioned in epics also.

6. भक्तार्तिहन्तारमहर्निशन्तं मुनीन्द्रपुष्पाञ्जलिपादपङ्कजम् ।
भवघ्नमाधारमहाश्रयं परं परापरं पङ्कजलोचनं भजे ।।

ഭക്താർത്തിഹന്താരമഹർന്നിശന്തം മുനീന്ദ്രപുഷ്പാഞ്ജലിപാദപങ്കജം
ഭവഘ്നമാധാരമഹാശ്രയം പരം പരാപരം പങ്കജലോചനം ഭജേ.

The synonyms presented by Sree Narayana Guru in this ashtakam have many background stories mentioned in Vaayu purana. Vishnu Puraana, padma purana, Bhagavatha purana, Vishnu dharmotthara purana, soura purana and so on

7. नारायणं दानवकाननानलं नतप्रियं नामविहीनमव्ययम् ।
हर्तुं भुवो भारमनन्तविग्रहं स्वस्वीकृतक्ष्मावरमीडितो*f* स्मि ।।

നാരായണം ദാനവകാനനാനലം നതപ്രിയം നാമവിഹീനമവ്യയം
ഹർത്തും ഭുവോ ഭാരമനന്തവിഗ്രഹം സ്വസ്വീകൃതക്ഷ്മാവരമീ
ഡിതോ *f*സ്മി.

Mahavishnu is said to be the personified symbolical presentation of Brahmam itself. Hence Mahavishnu is also known as paramathma chaitanyam because the unverse itself is presented as prapancha pursha – the cosmic form of universe.

8. नमोऽ स्तु ते नाथ! वरप्रदायिन् नमोस्तु ते केशव! किङ्करोऽ स्मि।
नमोस्तु ऽ ते नारदपूजिताङ्घ्रे नमो नमस्त्वच्चरणं प्रपद्ये।।

നമോ ഽസ്തു തേ നാഥ! വരപ്രദായിൻ നമോ ഽസ്തു തേ കേശവ! കിങ്കരോ ഽസ്മി

നമോ ഽസ്തു തേ നാരദപൂജിതാങ്ഘ്രേ നമോ നമസ്ത്വച്ചരണം പ്രപദ്യേ.

Mahavishnu is adored in all the four Vedas particularly as Purusha sukta etc.

### फलश्रुतिः

विष्ण्वष्टकमिदं पुण्यं यः पठेद् भक्तितो नरः सर्वपापविनिर्मुक्तो विष्णुलोकं स गच्छति।।

### ഫലശ്രുതിഃ

വിഷ്ണ്വഷ്ടകമിദം പുണ്യം യഃ പഠേദ് ഭക്തിതോ നരഃ

സർവ്വപാപവിനിർമുക്തോ വിഷ്ണുലോകം സ ഗച്ഛതി.

Mahavishnu is adored in Vishnu sahasranaama also through a thousand synonyms and names..

All the ten avatars are mentioned whenever the name of Mahavishnu comes, in a poem.

A Few names and synonyms used in this ashtakam: visaalaruna padmanetram, vibhaanthameesam, sanaathanam, kalyanapadam, peethaambaram, bhrunganibham, jagadaadidevam, ksheeram buserabhtha pshurantham, naarayanam, naamaviheena mavyayam.......

## 4. चिदंबराष्टकम्

## ചിദംബരാഷ്ടകം

## CHIDAMBARAASTAKAM

1. ब्रह्ममुखामरवन्दित लिङ्गं जन्मजरामरणान्तकलिङ्गम्।
कर्म्मनिवारण कौशललिङ्गं तन्मृदु पातु चिदंबरलिङ्गम्।।

ബ്രഹ്മമുഖാമരവന്ദിത ലിങ്ഗം ജന്മജരാമരണാന്തകലിങ്ഗം കർമ്മ
നിവാരണ കൗശലലിങ്ഗം തൻമൃദു പാതു ചിദംബരലിങ്ഗം.

All the eight stanzas are directly connected with Lord Siva consecrated in the temple of Chidambaram,

2. कल्पकमूल प्रतिष्ठितलिङ्गं दर्प्पकनाश युधिष्ठिरलिङ्गम्।
कुप्रकृति प्रकरान्तकलिङ्गं तन्मृदु पातु चिदंबर लिङ्गम्।।

കല്പകമൂല പ്രതിഷ്ഠിതലിങ്ഗം ദർപ്പകനാശ യുധിഷ്ഠിരലിങ്ഗം
കുപ്രകൃതി പ്രകരാന്തകലിങ്ഗം തൻമൃദു പാതു ചിദംബരലിങ്ഗം.

The prayer is composed with a variety of names and synonyms of Lord Siva as mentioned in many Puranas , particularly in Siva Puraana. Linga purana, ganesa Puraana, and so on.

3. स्कन्दगणेश्वर कल्पितलिङ्गं किन्नरचारण गायकलिङ्गम्।
पन्नगभूषण पावनलिङ्गं तन्मृदु पातु चिदंबरलिङ्गम्।।

സ്കന്ദഗണേശ്വര കല്പിതലിങ്ഗം കിന്നരചാരണ ഗായകലിങ്ഗം
പന്നഗഭൂഷണ പാവനലിങ്ഗം തൻമൃദു പാതു ചിദംബരലിങ്ഗം.

Many of the synonyms are evolved from the relation of Lord Siva with Sakti, Parvathi, Ganesa, Skanda and other puranic characters.

4. सांबसदाशिव शङ्करालिङ्गं काम्यवरप्रद कोमललिङ्गम्।
साम्यविहीन सुमानसलिङ्गं तन्मृदु पातु चिदंबरलिङ्गम्।।

സാംബസദാശിവ ശങ്കരലിങ്ഗം കാമ്യവരപ്രദ കോമളലിങ്ഗം സാമ്യ
വിഹീന സുമാനസലിങ്ഗം തൻമൃദു പാതു ചിദംബരലിങ്ഗം.

Many names used in this ashtakam also link with the power of lord Siva as Mruthyunjaya and Lord of annihilation and avatars of Lord Siva as mentioned for the avatars of Lord Vishnu

5. कलिमलकानन पावकलिङ्गं सलिलतरंग विभूषणलिङ्गम्।
पलितपतंग प्रदीपकलिङ्गं तन्मृदु पातु चिदंबरलिङ्गम्।।

